# ശ്രീ വിവേകാനന്ദ സൂക്തങ്ങൾ

വിവർത്തനം

എസ്. ഉപ്പൂൻ നായർ

# ഉള്ളടക്കം

# അവതാരിക

അനാദികാലം മുതൽ ഭാരതീയ മഹർഷിമാരാൽ സുദീർഘതപസ്സ കൊണ്ടും ധ്യാനംകൊണ്ടും സമ്പാദിച്ചതും സംഭരിക്കപ്പെട്ടതും കഴിഞ്ഞ കുറച്ച ശതാബ്ദങ്ങളായി അജ്ഞാത-മായി കിടന്നിരുന്നതുമായ അതിതീക്ഷ്ണമായ ജ്ഞാനാഗ്നി അടുത്ത കാലത്തു ശ്രീ വിവേകനന്ദസ്വാമികളിൽക്കൂടി ഒരഗ്നിപർവ്വതം പോലെ പൊട്ടിത്തെറിച്ച്, ഉജ്ജ്വലിക്കുന്ന ഉപനിഷൻമന്ത്രങ്ങളായ ഉൽക്കകൾ ലോകമെങ്ങും വിതറി, ആ അഗ്നി ഏറ്റു വാങ്ങിയ ആത്മാകളിൽ വീര്യവും അഭയവും ആളിക്കത്തി. ആ കരുത്തിന്റെ കുറേ കനൽപ്പൊരികളാണ്

ഇവിടെ വിവേകാനന്ദസൂക്തങ്ങളായി സമാഹരിച്ചിട്ടുള്ളത്.

വിവേകനന്ദസന്ദേശം ഒരു മഹാഭാരതം പോലെ പരപ്പുള്ളതാണ്. അതിലേ ക്കുള്ള പ്രവേശനദ്വാരങ്ങൾ മാത്രമയിട്ടേ ഈ സുക്തങ്ങൾ ഉദ്ദേശിച്ചിട്ടുള്ളൂ. എങ്കിലും അവ സ്വാമിജിയുടെ വീര്യമുറ്റ ആശയങ്ങളാണ്. ജീവിതപ്രശ്നങ്ങളെ എങ്ങനെ നേരിടേണ്ടു എന്നറിയാതെ പരിഭ്രമിച്ചു ഉഴലുന്ന പ്രക്ഷീണ ബുദ്ധികൾക്കു വെളിച്ചവും ധൈര്യവും വീര്യവും നല്കുന്ന ഈ സൂക്തങ്ങൾ നിത്യപാരായണത്തിനുള്ള ഒരു പ്രചോദന ഗ്രന്ഥമായിത്തീർന്നിട്ടുണ്ടെ ന്നുള്ളത് ആശാവഹമായ ഒരു സംഗതിയാണ്.

ഇംഗ്ലീഷ് മൂലത്തിലെന്നപോലെ ഉജ്ജ്വല ഭാഷയിൽത്തന്നെ, മലയാളത്തിലേക്ക് ഈ സൂക്തങ്ങളെ പരിഭാഷപ്പെടുത്തി ത്തന്ന പ്രൊഫ. ഗുപ്തൻ നായരോട് അകമഴിഞ്ഞ കൃതജ്ഞത സസന്തോഷം രേഖപ്പെടുത്തട്ടെ.

വീര്യത്തിന്റെ ഉറവു വറ്റി, ആത്മ വിശ്വാസം പ്രശ്നങ്ങളെ തന്റേടത്തോടെ നേരിടുവാൻ പേടിച്ചും, വലുപ്പത്തിൽ മാത്രം കണ്ണുവെച്ച് അധർമ്മത്തിന്റെ ഇരുണ്ട കുറുക്ക് വഴികളിൽ ഇഴഞ്ഞുകഴിയുന്ന നമ്മുടെ പ്രിയപ്പെട്ട യുവജനങ്ങൾക്ക് ഈ സൂക്തങ്ങൾ ചൊടിയും ചുണയും ബലവും അരുളുമാറാകട്ടെ!

വിവേകാനന്ദസന്ദേശത്തിന്റെ മഹത്ത്വം ബോധ്യമായതുകൊണ്ടാണല്ലോ വിവേകാനന്ദജൻമദിനം ജനവരി 12 ദേശീയ യുവജനദിനമായി പ്രഖ്യപിക്കപ്പെട്ടത്.

ഈ പ്രഖ്യാപനം സ്വാർത്ഥകമാകാൻ അവർ വിവേകാനന്ദ സാഹിത്യ സർവസ്വം പൂർണ്ണമായും വായിച്ച് വീര്യവന്മാരാകാൻ ഇടയാകട്ടെ!!

പ്രകാശകൻ

# പ്രണാമം

തം ദേശികേന്ദ്രം പരമം പവിത്രം
വിശ്വസ്യ പാലം മധുരം യതീന്ദ്രം
ഹിതായ നൃണാം നരമൂർത്തിമന്തം
വിവേക ആനന്ദമഹം നമാമി.

നമ: ശ്രീ യതിരാജായ
വിവേകാനന്ദസൂരയേ
സച്ചിത്സുഖസ്വരൂപായ
സ്വാമിനേ താപഹാരിണേ

# ബലം

എന്റെ ചുണക്കുട്ടികളേ, നിങ്ങളൊക്കെ വൻകാര്യങ്ങൾ ചെയ്യാൻ പിറന്നവരാ-ണെന്ന വിശ്വാസം നിങ്ങൾക്ക് വേണം. നിങ്ങൾ നായ്ക്കുട്ടികളുടെ കുരകേട്ടു ഭയപ്പെടരുത്. ഇടിത്തീവീണാൽപ്പോലും ഭയപ്പെടരുത്. എഴുന്നേൽക്കു, പ്രവർത്തിക്കു.

നിങ്ങളുടെ മാതൃഭൂമിക്കു വീരാത്മാക്കളെ ആവശ്യമുണ്ട്, വീരൻമാരാകുവിൻ. പാറ പോലെ ഉറച്ചുനിൽക്കുക. സത്യം സർവ്വദാ വിജയിക്കും. ഭാരതത്തിനു വേണ്ടത് അതിന്റെ ധമനികളിൽ ഒരു പുതുവീര്യം ഉണർത്താൻപര്യാപ്തമായ ഒരു വൈദ്യുതമഹാഗ്നിയാണ്.

ധീരരായിരിക്കുക, ധീരരായിരിക്കുക! മനുഷ്യൻ ഒരിക്കലേ മരിക്കു എന്നോർമ്മവേണം. എന്റെ ശിഷ്യൻമർ ഭീരുക്കളാകാൻ പാടില്ല. ഭീരുത്വത്തെ ഞാൻ വെറുക്കുന്നു. ഒരിക്കലും സമനില കൈവിടരുത്. നിങ്ങൾക്കെതിരായി വല്ല ചപലജന്തുക്കളും പറയുന്നതൊന്നും ശ്രദ്ധിക്കരുത്. അവഗണന! അത്ര തന്നെ. ഓർമ്മിക്കണം. നമുക്കു കണ്ണ് രണ്ടുണ്ട്, ചെവി രണ്ടുണ്ട്, പക്ഷേ വായൊന്നേയുള്ളൂ. എല്ലാ മഹാപ്രയത്ന-ങ്ങളും സാധിച്ചിട്ടുള്ളതു പ്രതിബന്ധങ്ങ-ളിലൂടെയാണ്. നിങ്ങളുടെ പൗരുഷപൂർണ്ണമായ കർമ്മശക്തി അതിൽ പ്രയുക്തമാകട്ടെ, അർഥകാമങ്ങളുടെ പിടിയിൽ കുടുങ്ങിയ ക്ഷുദ്രജീവികൾ

കേവലം അവഗണനയെ അർഹിക്കുന്നുള്ളു.

സ്നേഹിത, എന്തിനു വിലപിക്കുന്നു? സമസ്തശക്തിയും നിങ്ങളിലുണ്ടല്ലോ! അല്ലയോ ഭഗവാനെ, നിങ്ങളുടെ സർവ്വശക്തമായ ആ "സ്വഭാവ"ത്തെ വിളിച്ചുണർത്തു. അപ്പോൾ ഈ പ്രപഞ്ചം മുഴുവൻ നിങ്ങളുടെ കാൽച്ചുവട്ടിൽ വീഴുമല്ലോ! ആത്മാവു മാത്രമാണു വിജയിക്കുന്നത്. ഒരിക്കലും ജഡമല്ല. തങ്ങൾ ശരീരമാണെന്നെണ്ണുന്ന മൂഢൻമാരാണ്, "ഞങ്ങൾ ക്ഷീണൻമാർ, ദീനൻമാർ" എന്നിങ്ങനെ ദയനീയമായി വിലപിക്കുന്നത്. നമ്മുടെ മാതൃഭൂമിക്കു വേണ്ടത്, ഉത്സാഹവും ശാസ്ത്രീയ ബുദ്ധിയുമാണ്. നമുക്ക്

മഹത്തായ ഉത്സാഹം വേണം; അമന്ദമായ ഊർജ്ജസ്വലത വേണം അനന്തമായ കർമ്മശക്തി വേണം. സ്ത്രൈണഭാവംകൊണ്ടു കാര്യമില്ല. ഉത്സാഹിയായ പുരുഷസിംഹത്തെ ലക്ഷ്മി ഉപാശ്രയിക്കും. പുറകോട്ടു നോക്കേണ്ട. മുന്നോട്ട്, മുന്നോട്ട്! നമുക്ക് അനന്തമായ ഉത്സാഹം, അനന്തമായ ധൈര്യം, അനന്തമായ ക്ഷമയും, എങ്കിലേ മഹാകാര്യങ്ങൾ സാധിക്കാ-നാവൂ.

പാപമെന്നൊന്നിനെ വേദാന്തം അറിയുന്നില്ല. തെറ്റിനെ മാത്രമേ അതറിയുന്നുള്ളൂ. ആ വേദാന്തം പറയുന്നു, ഏറ്റവും വലിയ തെറ്റ്, "ഞാൻ ക്ഷീണൻ, ഞാൻ പാപി, ഞാൻ

നികൃഷ്ടൻ, എനിക്ക് ഒന്നിനും കഴിവില്ല, എനിക്കതു വയ്യ, ഇതു വയ്യ, എന്ന പരിദേവനമാണ് എന്ന്.

പഴയ മതങ്ങൾ പറഞ്ഞു, ഈശ്വരനിൽ വിശ്വാസമില്ലാത്തവരൊക്കെ നാസ്തികന്മാരാണെന്ന്. പുതിയ മതം പറയുന്നു, അവനവനിൽ വിശ്വാസമില്ലാത്തവനാണു നാസ്തികൻ എന്ന്.

ബലമാണു ജീവിതം, ഹൃദയദൗർബല്യം മരണമാണ്; ബലമാണാനന്ദം, അനശ്വരവും ഐശ്വര്യവുമായ ജീവിതം. ദൗർബല്യം വേദനയും ദുരിതവുമാണ്; മരണമാണ്. കർമ്മപ്രവണവും സുശക്തവും സപ്രയോജനവുമായ ചിന്തകൾ

ബാല്യം മുതൽക്കേ നിങ്ങളുടെ തല-ച്ചോറിനുള്ളിൽ കടന്നുകൂടാനിടയാകട്ടെ.

മനോദൗർബല്യമാണു കഷ്ടപ്പാടിന്റെ ഒരേ ഒരു കാരണം, നാം നരകി-ക്കുന്നതെല്ലാം നമ്മുടെ ദൗർബല്യം കൊണ്ടു മാത്രം. നാം കള്ളം പറയുന്നു, മോഷ്ടിക്കുന്നു. മറ്റനവധി കുറ്റങ്ങൾ ചെയ്യുന്നു, എല്ലാം ദൗർബല്യത്താൽ തന്നെ. നാം ദൗർബല്യംകൊണ്ടു കഷ്ടപ്പെടുന്നു. ദൗർബല്യംകൊണ്ടു മരിക്കുന്നു. എപ്പോൾ നമ്മെ ദുർബ്ബല-മാക്കുവാൻ ഒന്നുമില്ലെന്നു വരുന്നോ അപ്പോൾ നമുക്ക് ദുഃഖമില്ല, മരണമില്ല.

ബലം ഒരേ ഒരെണ്ണമേ വേണ്ടു. ലോകത്തിലെ സമസ്തരോഗത്തിനുമുള്ള

സിദ്ധൗഷധമത്രേ ബലം. സമ്പന്നൻമാർ മർദ്ദനമുറകൾ തുടങ്ങുമ്പോൾ പാവങ്ങൾ നേടേണ്ട ഔഷധം ബലമാണ്; പണ്ഡിതൻമാർ അമർത്താൻ വരുമ്പോൾ പാമരൻമാർ കയ്യിൽ കരുതേണ്ട ഔഷധം ബലമാണ്. മറ്റു പാപികളാൽ മർദ്ദിക്കപ്പെടുന്ന പാപികളുടെ കയ്യിൽ വേണ്ട ഔഷധവും ബലംതന്നെ.

എഴുന്നേൽക്കുക, ധീരനാവു, ശക്തനാവു; എല്ലാം ഉത്തരവാദിത്വങ്ങളും സ്വന്തം ചുമലിലേൽക്കുക. നിങ്ങൾതന്നെയാണു നിങ്ങളുടെ വിധിവിധിതാവെന്നറിയുക. നിങ്ങൾക്കു വേണ്ട സമസ്തശക്തിയും സമസ്തസഹായവും അതുകൊണ്ടു സ്വന്തം ഭാവിയെ സ്വയം സജ്ജമാക്കുക.

നാം രോഗബാധിതരാണെന്നു സദാ സമയവും വിചാരിച്ചു കൊണ്ടിരുന്നാൽ രോഗശമനമുണ്ടാവില്ല. ഔഷധം വേണം. അശക്തിയെപ്പറ്റി വീണ്ടും വീണ്ടും ഓർത്തിട്ടു കാര്യമൊന്നുമില്ല. ശക്തിയാണാവശ്യം. ആ ശക്തിയാകട്ടെ അശക്തിസ്മരണകൊണ്ടു ലഭിക്കുന്നതല്ല. ആശക്തിയെപ്പറ്റിയുള്ള ദീനചിന്തയല്ല അശക്തിക്കു പരിഹാരം, ശക്തിയെ പ്പറ്റിയുള്ള ചിന്തയാണ്.

വ്യവഹാരിക ലോകത്തിലായാലും ആദ്ധ്യാത്മിക ലോകത്തിലായാലും ഭയ മാണ് അധോഗതിയുടെയും ദുരിതത്തി- ന്റെയും സുവ്യക്തമായ കാരണം. ഭയമാണ് മരണത്തെ ക്ഷണിച്ചു വരുത്തു ന്നത്, ഭയമാണ് തിൻമയ്ക്കു വളം

ചേർക്കുന്നത്. ഈ ഭയത്തിന്റെ കാരണമെന്ത്? സ്വഭാവത്തെപ്പറ്റിയുള്ള അജ്ഞത. നാം ഓരോരുത്തരും ചക്രവർത്തികളുടെ ചക്രവർത്തിയായുള്ളവന്റെ അനന്തരാവകാശിയാണെന്നോർക്കുക.

സകലപാപങ്ങളെയും സകല തിന്മകളെയും ദൗർബല്യം എന്ന ആ ഒറ്റ വാക്കിൽ സംഗ്രഹിക്കാം. സകല ദുഷ്ടകർമ്മങ്ങൾക്കും സജീവപ്രേരണ നൽകുന്നത് ദൗർബല്യമാണ്. സകല സ്വാർത്ഥതയുടെയും പ്രഭവസ്ഥാനം ദൗർബല്യമത്രെ. പരഹിംസയ്ക്കു നമ്മെ പ്രേരിപ്പിക്കുന്നതും ദൗർബല്യംതന്നെ; തന്നില് ഇല്ലാത്തതൊക്കെ ഉണ്ടെന്നു നടിപ്പിക്കുന്നതും ദൗർബല്യമാണ്.

പ്രകൃതിയെ ജയിച്ചുപോകാൻ പ്രയത്നിക്കുന്നിടത്തോളം കാലമേ മനുഷ്യൻ മനുഷ്യനാവൂ. പ്രകൃതിയാകട്ടെ ബാഹ്യവും ആഭ്യന്തരവുമാണ്. ബാഹ്യ പ്രകൃതിയെ ജയിച്ചു കീഴടക്കുന്നതു വിശിഷ്ടവും ഉജ്ജ്വലവുമായ സംഗതി തന്നെ; പക്ഷേ കുറേക്കൂടി വിശിഷ്ടവും ഉജ്ജ്വലവുമാണ് ആഭ്യന്തരപ്രകൃതിയെ കീഴടക്കുന്നത്. നക്ഷത്രങ്ങളെയും ഗ്രഹങ്ങളെയും നിയന്ത്രിക്കുന്ന നിയമങ്ങളെ അറിയുക ഭവ്യവും ഉജ്ജ്വലവുംതന്നെ. പക്ഷേ അതിനെക്കാൾ എത്രയോ അധികം ഭവ്യവും എത്രയോ അധികം ഭവ്യവും എത്രയോ അധികം ഉജ്ജ്വലവുമാണു നമ്മുടെ വികാരങ്ങളെയും മനോഭാവങ്ങളെയും ഇച്ഛാശക്തികളെയും ഭരിക്കുന്ന നിയമങ്ങളെപറ്റി അറിയുക. മനുഷ്യൻ

സകലജീവികളെയുംകാൾ ഉത്കൃഷ്ട നാണ്. മനുഷ്യനെക്കാൾ വലുതായി ആരുമില്ല.

ദേവൻമാർക്കുപോലും മോക്ഷം വേണ മെങ്കിൽ താഴെ വന്ന് മനുഷ്യ ശരീരത്തിൽ പ്രവേശിക്കണം. മനുഷ്യ നേ പൂർണ്ണത്വം പ്രാപിക്കുന്നുള്ളൂ. ദേവന്മാ ർക്കുപോലും അതു സാദ്ധ്യമല്ല.

നമ്മുടെ രാജ്യത്തിൻ ഇന്നാവശ്യം ഇരുമ്പുകൊണ്ടുള്ള മാംസപേശികളും ഉരുക്കുകൊണ്ടുള്ള ഞരമ്പുകളുമാണ്. യതൊന്നിനും നിരോധിക്കാൻ കഴിയാ ത്ത അതിമാനുഷമായ ഇച്ഛാശക്തി, വിശ്വമഹാരഹസ്യങ്ങളിലേക്ക് ആണ്ടിറ ങ്ങാൻ കഴിയുന്ന മഹത്തായ ഇച്ഛാശക്തി

- ആഴിയുടെ അടിത്തട്ടോളം പോകേണ്ടി വന്നാലും, മരണത്തെ ത്തന്നെ നേരിടേണ്ടിവന്നാലും ലക്ഷ്യം നിറവേറ്റാത്ത പിൻതിരിയാത്ത ഇച്ഛാ ശക്തി - അതാണ നമ്മുടെ ഇന്നത്തെ ആവശ്യം.

നാം വേണ്ടിതിലേറെക്കാലം കരഞ്ഞു കഴിഞ്ഞു. ഇനി കരച്ചിൽ പാടില്ല. സ്വന്തം കാലിൽ ഉറച്ച നിൽക്കുക, മനുഷ്യരാകുക. മനുഷ്യനെ നിർമ്മിക്കാൻ പോന്ന ഒരു മതമാണ് നമുക്ക് വേണ്ടത്. മനുഷ്യനെ നിർമ്മിക്കുന്ന സിദ്ധാന്തങ്ങൾ, മനുഷ്യനെ നിർമ്മിക്കുന്ന സമ്പൂർണ്ണവിദ്യാഭ്യാസം - അതാണ് വേണ്ടത്. സത്യത്തിന്റെ പരീക്ഷണം ഇവിടെയാണ് - കായികമായോ ബുദ്ധിപരമായോ ആദ്ധ്യാത്മിക

മായയോ നമ്മെ ദുർബ്ബലരാക്കുന്ന എന്തൊന്നിനെയും വിഷംപോലെ വർജ്ജിക്കുക. അതിൽ ജീവനില്ല. അതു സത്യമാകാൻ ന്യായമില്ല. സത്യം ബലപ്രദമാണ്; സത്യം പരിശുദ്ധി- യാണ്; സത്യം ജ്ഞാനമാണ്; സത്യം ഉദ്ദീപകമായിരിക്കണം. ഉത്തേജകമാ- യിരിക്കണം.

നാം പല സംഗതികളെക്കുറിച്ചും തത്തയെപ്പോലെ പറയാറുണ്ട്. പക്ഷെ ഒന്നും പ്രവൃത്തിയിൽ വരുത്താറില്ല. പറയലും പ്രവർത്തിക്കാതിരിക്കലും നമ്മുടെ ഒരു സ്വഭാവമായിരിക്കുന്നു. എന്താണിതിനു കാരണം? കായിക മായ അശക്തി. ദുർബ്ബലമായ തലച്ചോറു കൊണ്ട് ഒരു കാര്യവും സാദ്ധ്യമല്ല.

നമുക്കതിനെ ശക്തിപ്പെടുത്തണം. ആദ്യ മായി നമ്മുടെ യുവാക്കൻമാർ ശക്തൻമാരാകണം. മതം പിറകേ വന്നു കൊള്ളും. ഗീതയിൽക്കൂടി കഴിയുന്നതി ലേറെ ഫുട്ബോളിൽക്കൂടി നിങ്ങൾക്കു സ്വർഗ്ഗത്തെ സമീപിക്കാൻ കഴിയും. കുറെക്കൂടി ഉരത്തമാംസപേശികളുണ്ടെ ങ്കിൽ നിങ്ങൾക്കു കുറെക്കൂടി നന്നായി ഗീത മനസ്സിലാകും. നിങ്ങളുടെ ശരീര ത്തിൽ ഒരല്പംകൂടി വീര്യമുള്ള രക്ത മുണ്ടായാൽ, കൃഷ്ണന്റെ മഹത്തായ ബുദ്ധിയും മഹത്തായ ശക്തിയും നിങ്ങൾക്ക് ഒരല്പംകൂടി അറിവാൻ കഴിയും. നിങ്ങളുടെ ശരീരം ഉറച്ച കാലിൽ നിവർന്നു നിൽക്കുകയും നിങ്ങൾ മനുഷ്യരാണെന്ന അഭിമാനം തോന്നുകയും ചെയ്യുമ്പോൾ ഉപനിഷ-

ത്തിന്റെ ഉജ്ജ്വലതയും ആത്മാവിന്റെ മഹിമയും കുറേക്കൂടി മനസ്സിലാകും.

വികസിക്കാൻ ശ്രമിക്കു; ജീവന്റെ ഏകലക്ഷണം ചലനവും വികാസവും മാത്രമാണെന്നോർക്കുക.

സൻമാർഗ്ഗനിഷ്ഠനാകുക, ധീരനാകുക, ഹൃദയാലുവാകുക. വിട്ടുവീഴ്ചയില്ലാത്ത സൻമാർഗ്ഗനിഷ്ഠ, ഒടുങ്ങാത്ത ധൈര്യം, അതാണാവശ്യം, മതതത്ത്വങ്ങളെപറ്റി ചിന്തിച്ച് തല പുണ്ണാക്കേണ്ട. ഭീരുക്കൾ മാത്രമേ പാപം ചെയ്യൂ. ധീരൻമാർ ഒരിക്കലും പാപം ചെയ്യില്ല. ഭേദചിന്ത കൂടാതെ എല്ലാവരെയും സ്നേഹിക്കുക.

കപടനാട്യംകൊണ്ട് മഹത്തായ കർമ്മങ്ങളൊന്നും ചെയ്യുക സാദ്ധ്യമല്ല.

പ്രേമം വേണം; സത്യത്തോട് ഉത്കടമായ അഭിനിവേശം അദമ്യമായ ഉത്സാഹം – ഇതൊക്കെ ഉണ്ടായലെ വലിയ പ്രവൃത്തികൾ ചെയ്യാൻ കഴിയൂ. അതുകൊണ്ടു നിങ്ങളുടെ പൗരുഷത്തെ ആവിഷ്കരിക്കുക.

ഈ കാലഘട്ടത്തിൽ രജോഗുണം അത്യാവശ്യമായിരിക്കുന്നു. സത്ത്വഗുണ പൂരിതൻമാരെന്നു നിങ്ങൾ വിചാരിക്കുന്നവരിൽ തൊണ്ണൂറു ശതമാനം പേരും യഥാർത്ഥത്തിൽ കൊടും തമസ്സിൽ ആണ്ടിരുക്കയാണ്. നമ്മുടെ രാജ്യമാകെ തമസ്സിനാൽ ചൂഴപ്പെട്ടിരിക്കുന്നു. അതുകൊണ്ട് ഇന്നു നമുക്ക് ഒട്ടധികം രാജസശക്തി വേണ്ടിയിരിക്കുന്നു. ഈ രാജ്യത്തെ ജനങ്ങൾക്ക് ഉണ്ണാനും

ഉടുക്കാനും ഉണ്ടാക്കിക്കൊടുക്കണം - അവരെ ഉണർത്തണം - അവരെ കർമ്മ വീര്യമുള്ളവരാക്കണം. അല്ലാത്തപക്ഷം അവർ ജഡങ്ങളായിപ്പോകും - കല്ലും മരവും പോലെ ജഡങ്ങളാകും.

ആദർശശാലി ആയിരം തെറ്റ ചെയ്യു മെങ്കിൽ ആദർശശൂന്യൻ അമ്പതിനായിരം തെറ്റ ചെയ്യും, തീർച്ച. അതിനാൽ എന്തെങ്കിലും ഒരാദർശം ഉണ്ടായിരിക്കുന്നതാണ നല്ലത്.

ഹോ! നിങ്ങൾക്ക് നിങ്ങളെത്തന്നെ അറിഞ്ഞെങ്കിൽ! നിങ്ങൾ അനശ്വരാത്മാക്കളാണ്, ഈശ്വരൻമാരാണ്. നിങ്ങളെ ദുഷിക്കുകയാണെന്ന് ഏപ്പോഴങ്കിലും എനിക്കു തോന്നുന്നു

ണ്ടെങ്കിൽ, അതു നിങ്ങളെ 'മനുഷ്യ' എന്നു വിളിക്കുമ്പോഴാണ്.

ഞാൻ സത്യത്തിനുവേണ്ടി നില കൊള്ളുന്നു. സത്യം ഒരിക്കലും അസത്യത്തോടു കൂട്ടുകൂടുകയില്ല. സമസ്ത ലോകവും എനിക്കെതിരായി വന്നാലും സത്യംതന്നെ അവസാനം ജയിക്കും.

ഈ ലോകം ഭീരുക്കൾക്കുള്ളതല്ല. ഓടിക്കളയാൻ നോക്കേണ്ട. വിജയ ത്തിന്റെയും പരാജയത്തിന്റെയും കഥ മറക്കു.

ഞാനൊരിക്കലും പ്രതികാരത്തെപറ്റി സംസാരിച്ചിട്ടില്ല. ബലത്തെപ്പറ്റി മാത്ര മെ സംസാരിച്ചിട്ടുള്ളൂ. കടലടിച്ചു

തെറിച്ചുവീണ ഈ ജലകണത്തോടു പ്രതിക്രിയ സ്വപ്നം കാണുകയോ? ഒരു കൊതുകിനു അതു വലിയ കാര്യമാവാം.

എഴുന്നേൽക്കൂ, ജീവിതമഹാചക്രത്തിനു ചുമൽ കാട്ടിക്കൊടുക്കൂ. ഈ ജീവിതം എത്ര നാളത്തേക്കുണ്ട്? നിങ്ങൾ ഇങ്ങോട്ടുവന്ന സ്ഥിതിക്കു ഒരടയാളം ബാക്കിയിട്ടു പോകൂ. അല്ലെങ്കിൽ നിങ്ങളും ഈ കല്ലും മരങ്ങളും തമ്മിലെന്തു ഭേദം? അവയും ഉണ്ടാകുന്നു. ജീർണ്ണിക്കുന്നു, നശിക്കുന്നു.

ധീരരാകുക! എന്റെ കുട്ടികൾ സർവ്വോപരി ധീരരാകണം. ഒരു കാരണവശാലും ഒരല്പവും വിട്ടു വീഴ്ച പാടില്ല. സമുന്നതങ്ങളായ സത്യങ്ങളെ പ്രവചനം

ചെയ്യുക. മാനം നഷ്ടപ്പെട്ടു മെന്നോ, വല്ലവരുമായി ഉരസേണ്ടി വരുമെന്നോ ഭയപ്പെടണ്ട. പ്രലോഭനങ്ങളെ ധീരമായി ധിക്കരിച്ചു കൊണ്ടു സത്യത്തെ സേവിക്കുകയാണെങ്കിൽ നിങ്ങൾക്കു സ്വർഗ്ഗീയമായ ശക്തി ലഭിക്കും. ആ ശക്തിയുടെ മുമ്പിൽ ആളുകൾ ചൂളിപ്പോകും. അവർ പിന്നെ നിങ്ങൾക്കു വിശ്വാസമില്ലാത്ത വസ്തുത കൾ നിങ്ങളുടെ മുന്നിൽ വെച്ചു മിണ്ടി പ്പോവില്ല. ഒരു പതിന്നാലു കൊല്ലം ദൃഢവ്രതനായി സത്യദീക്ഷനായിരി ക്കാമെങ്കിൽ, നിങ്ങൾ പറയുന്നതി ലെല്ലാം ജനങ്ങൾക്കു താനേ വിശ്വാസം വന്നു കൊള്ളും.

സത്യം അസത്യത്തെക്കാൾ എത്രയോ മടങ്ങു ളുക്കമുള്ളതാണ്. നൻമയും അപ്രകാരം തന്നെ. ഇവ രണ്ടുമുണ്ടെങ്കിൽ അവയുടെ വെറും ളുക്കംകൊണ്ടുതന്നെ നിങ്ങൾക്കു മുന്നോട്ടു പോകാം.

പർവ്വതത്തിനൊത്ത പ്രതിരോധങ്ങളെ തട്ടിത്തകർത്തുകൊണ്ടു മുന്നേറുവാൻ തക്ക ഇച്ഛാശക്തിയുണ്ടോ നിങ്ങൾക്ക്? കയ്യിൽ വാളുമായി, സമസ്തലോകവും നിങ്ങാൾക്കെതിരായി അണിനിരന്നാൽപ്പോലും ശരിയെന്നു തോന്നുന്നതു പ്രവർത്തിക്കാൻ ധൈര്യമുണ്ടോ നിങ്ങൾക്ക്? കളത്രപുത്രാദികൾതന്നെ എതിരാ യാലും മാനധനാദികൾ നശിച്ചാലും നിങ്ങൾ ആ വിശ്വാസങ്ങളെ

മുറുകെ പിടിച്ചുകൊണ്ടു നില്ക്കുമോ? പതറാതെ ധീരമായി ലക്ഷ്യത്തിലേക്കു യാത്ര തുടരുമോ? അതാണറിയേണ്ടത്.

ചെന്നെത്തുന്നത് എവിടെങ്കിലുമാകട്ടെ, സത്യത്തെത്തന്നെ പിന്തുടരുക. ഭീരുത്വവും കാപട്യവും ദൂരെ കളയുക.

ശുഭദർശിത്വം വളർത്തിയെടുക്കാൻ പഠിക്കണം. എന്തിലും നൻമ കാണാൻ ശ്രമിക്കണം. വല്ലേടുത്തും കുത്തിയിരുന്നു നമ്മുടെ ദേഹമനസ്സുകളുടെ അപര്യാപ്തതകളെക്കുറിച്ചു മാഴ്കിയിട്ട് ഒരു ഫലവുമില്ല. പ്രതികൂലസാഹചര്യങ്ങളെ കീഴ്പ്പെടുത്താൻ വേണ്ടിയുള്ള മഹാപ്രയത്നങ്ങളാണു നമ്മുടെ അന്തഃശക്തിയെ മുന്നോട്ടു കൊണ്ടുപോവുക.

ബലിയും മുട്ടുകുത്തലും നമസ്കാരവും പിറുപിറുക്കലുമൊന്നുമല്ല മതം. അവ യെല്ലാം നന്ന്. ധീരങ്ങളായ പ്രവൃത്തി കളിലേക്കും ഉത്കൃഷ്ടസുന്ദരങ്ങളായ കർമ്മങ്ങളിലേക്കും നമ്മെ പ്രചോദിപ്പി ക്കുമെങ്കിൽ, അങ്ങനെ പരമാത്മ ചൈതന്യത്തെ സാക്ഷാത്കരിക്കുന്ന ചിന്തകളിലേക്കു നമുക്കുയരാൻ കഴിയു മെങ്കിൽ! അല്ലെങ്കിലോ, എല്ലാം വ്യർത്ഥം.

ആദ്യം നമുക്ക് ഈശ്വരൻമാരാകാം. എന്നിട്ടു മറ്റുള്ളവരെക്കൂടി ഈശ്വരന്മാ രാകുവാൻ സഹായിക്കാം.

“ആയിത്തീരുക, ആക്കിത്തീർക്കുക”, ഇതായിരിക്കട്ടെ നമ്മുടെ മുദ്രാവാക്യം.

നമ്മുടെ മതഗ്രന്ഥങ്ങളിൽ മാത്രമേ ഈശ്വരനെ അഭീഃ അഭീഃ എന്നിങ്ങനെ വിശേഷിപ്പിച്ചു കാണു. നാം നിർഭയ രാകണം. അപ്പോൾ നമ്മുടെ ജോലി നിർവ്വഹിക്കപ്പെട്ടു.

നിങ്ങളുടെ ഉള്ളിലുള്ള ഈശ്വരത്വത്തെ ആവിഷ്കരിക്കുക. അപ്പോൾ അതിന്റെ ചുറ്റും എല്ലാം സമഞ്ജസമായി അണി നിരന്നു കൊള്ളും.

# സേവനം

സകലമനുഷ്യരെയും ഓരോ സ്ത്രീയെയും പുരുഷനെയും ഈശ്വരനായി കാണുക. വാസ്തവത്തിൽ ആരെയും സഹായിക്കാൻ നിങ്ങൾക്കു കഴിയില്ല. സേവനം ചെയ്യാനേ കഴിയൂ. ജഗദീശ്വരന്റെ സന്താനങ്ങളെ സേവിക്കുക. ജഗദീശ്വരനെത്തന്നെ സേവിക്കുക. ഈശ്വരൻ തന്റെ അനേകായിരം സന്താനങ്ങളിൽ ഒരാളെയെങ്കിലും സേവിക്കൻ നിങ്ങളെ അനുവദിക്കുന്നുവെങ്കിൽ നിങ്ങൾ അനുഗ്രഹീതനായി. പക്ഷേ, അതിനെ പ്പറ്റി ഏറെ അഭിമാനിച്ചു കളയരുത്. മറ്റുള്ളവർക്ക് കിട്ടാത്ത ആ അവകാശം

നിങ്ങൾക്ക് കിട്ടിയതു നിങ്ങളുടെ അപൂർവ്വ സൗഭാഗ്യംകൊണ്ടാണ്. പൂജ യുടെ നിലയിൽ വേണം സേവന മനുഷ്ഠിക്കുക. ദീനരും ദരിദ്രമുള്ളതു നമ്മുടെ മോക്ഷത്തിനു വഴി തെളിയി ക്കാനാണ്. കുഷ്ഠരോഗിയുടെയും ഭ്രാന്ത ന്റെയും പാപിയുടെയും രൂപത്തിൽ വരുന്നത് ഈശ്വരൻ തന്നെയാണ്. ആ ഈശ്വരനെ സേവിച്ച മോക്ഷം പ്രാപിക്കുക.

മനുഷ്യശരീരത്തിൽ സ്ഥിതി ചെയ്യുന്ന മനുഷ്യാത്മാവില്ലേ, അതു മാത്രമേ ഉള്ളൂ, നാം ആരാധിക്കേണ്ട ദേവത. എല്ലാ മൃഗങ്ങളും ക്ഷേത്രങ്ങൾതന്നെ. പക്ഷേ മനുഷ്യനാണ് അത്യുത്തമ ക്ഷേത്രം. ക്ഷേത്രങ്ങളുടെ താജ്മഹാൽ. ആരാധി

ക്കാന് കഴിവില്ലെങ്കിൽ മറ്റൊരു ക്ഷേത്രം കൊണ്ടും ഫലമില്ല.

അതുകൊണ്ട് അനുദിനം അധഃപതിച്ചു വരുന്ന മുപ്പതുകോടി ജനങ്ങളുടെ മുക്തിക്കു വേണ്ടി നിങ്ങളുടെ ജീവിതത്തെ മുഴുക്കെ ഉഴിഞ്ഞു വെയ്ക്കുക. പാവങ്ങളെ ഓർത്തു വ്രണിതമാകുന്ന ഹൃദയം ആർക്കുണ്ടോ, അയാളെ ഞാൻ മഹാത്മാവെന്നു വിളിക്കും. അല്ലാത്തവരൊക്കെ ദുരാത്മാക്കളാണ്.

അനേകലക്ഷങ്ങൾ പട്ടിണിയിലും അജ്ഞതയിലും ആണ്ടു കിടക്കുന്നിടത്തോളം കാലം, അവരുടെ ചെലവിൽ (പ്രയത്നഫലത്താൽ) അഭ്യസ്തവിദ്യനായിട്ടും അവർക്കുവേണ്ടി ഒരു കാര്യവും

ചെയ്യാത്ത ഓരോരുത്തനെയും ജന ദ്രോഹിയെന്നു ഞാൻ മുദ്രകുത്തും.

നിങ്ങൾ നിങ്ങളുടെ സഹജീവികളെ സ്നേഹിക്കുന്നുണ്ടോ? നിങ്ങൾ ഈശ്വ രനെ തേടി എവിടേക്കു പോകുന്നു? ദീനരും ദരിദ്രരും വ്യഥിതരും ക്ഷീണിതരുമായ ഈ മനുഷ്യർ ഈശ്വര ന്മാരല്ലേ? ആദ്യം എന്തുകൊണ്ടവരെ പൂജിച്ചുകൂടാ? നിങ്ങളെന്തിനു ഗംഗാ തീരത്തു ചെന്നു കിണർ കുഴിക്കാൻ നോക്കുന്നു? സ്നേഹത്തിന്റെ സർവ്വാതി ശായിയായ ശക്തിയിൽ വിശ്വസിക്കുക. കാൽക്കാശിനു വിലയില്ലാത്ത ഈ പ്രശസ്തിയുടെ പളപളപ്പ് ആർക്കു വേണം? നിങ്ങൾക്കു സ്നേഹമുണ്ടോ? എന്നാൽ നിങ്ങൾ സർവ്വശക്തനാണ്.

നിങ്ങൾ നറു ശതമാനം നിസ്സ്വാർത്ഥ നാണോ? എങ്കിൽ നിങ്ങൾ അധൃഷ്യ നാണ്. സ്വഭാവശുദ്ധിയാണ് എവിടെ യും വിലയറ്റ വസ്തു. അസൂയയും അഹങ്കാരവും തൃജിക്കുക. അതാണ് ഇന്ന നമ്മുടെ രാജ്യത്തിന്റെ വലിയ ആവശ്യം. ക്ഷമവേണം; മരണപര്യന്തം കൂറുള്ളവരായിരിക്കണം; തമ്മിൽ തല്ല രുത്. പണമിടപാടുകളിൽ അങ്ങേയറ്റം സംശുദ്ധി ദീക്ഷിക്കണം. എന്നോളം നിങ്ങൾക്കു ശ്രദ്ധയും ഈശ്വര പ്രേമവുമുണ്ടോ അന്നോളം എല്ലാം ഐശര്യത്തിലേക്കുതന്നെ കുതിക്കും. നിങ്ങളുടെ ഇടയിൽ എന്നോളം അനൈകൃത്തിന്റെ ഭാവങ്ങൾ ഇല്ലാതി രിക്കുന്നുവോ അന്നോളം ദൈവാനു

ഗ്രഹത്താൽ നിങ്ങൾക്ക് ഒരപകടവും പറ്റില്ലെന്നു തീർച്ചയുണ്ടെങ്കിലേ നിങ്ങളുടെ ഉള്ളു തുറക്കാവൂ. ഏറ്റവും വലിയ ശത്രുവിനോടുപോലും ഏറ്റവും ഹൃദയംഗമമായ ഭാഷയിലേ സംസാരിക്കാവൂ.

വികാസമൊക്കെയും ജീവിതമാണ്; ഹ്രാസം മരണവും. സ്നേഹം വികാസമാണ്. സ്വാർത്ഥം ഹ്രാസമാണ്. അതുകൊണ്ടു സ്നേഹം മാത്രമാണ് ഒരേ ഒരു ജീവിതനിയമം. സ്നേഹശീലൻ ജീവിക്കുന്നു. സ്വാർത്ഥി മരിക്കുന്നു. അതിനാൽ സ്നേഹത്തിനു വേണ്ടി സ്നേഹിക്കുക. എന്തെന്നാൽ സ്നേഹം മാത്രമാണ് ജീവിതത്തിന്റെ അദ്വിതീയമായ നിയമം.

ലോകത്തിനു നൻമ ചെയ്യുക എന്നാണു നമ്മുടെ ജീവിത ലക്ഷ്യം. അല്ലാതെ നമ്മുടെ പേരു മുഴക്കുക എന്നതല്ല.

ഒരു കാര്യം നിർബ്ബന്ധപൂർവ്വം ഞാൻ നിങ്ങളോടു പറയുന്നു; ആത്മപ്രശംസയും തൊഴുത്തിൽക്കുത്തും അസൂയയും നിശ്ശേഷം ഉപേക്ഷിക്കണം. സർവ്വം സഹയായ ഭൂമിദേവിയെപ്പോലെ ക്ഷമാ ശീലരാകണം. അതു സാധിക്കാമെങ്കിൽ ലോകം നിങ്ങളുടെ കാൽച്ചുവ ട്ടിലാകും.

അനുസരിക്കാൻ കഴിയുന്നവൻ ആജ്ഞാ പിക്കാനും കഴിയും. ആദ്യം അനു സരണം ശീലിക്കുക. നമുക്കു സംഘടന വേണം. സംഘടന ശക്തിയാണ്;

അതിന്റെ രഹസ്യം അനുസരണ ത്തിലാണുതാനും.

മനുഷ്യവർഗ്ഗത്തെ സഹായിക്കണ മെന്നുള്ളവർ ആദ്യമായി സ്വന്തം സുഖദുഃഖങ്ങളും പേരും പെരുമയും സ്വാർത്ഥതാല്പര്യങ്ങളുമെല്ലാം വാരി ക്കെട്ടി കടലിലെറിയെണം. എന്നിട്ടു വേണം ഈശ്വരസന്നിധിയിലേക്കു ചെല്ലാൻ. മഹാത്മാക്കളെല്ലാം പറഞ്ഞ തും പ്രവർത്തിച്ചതും അപ്രകാരമാണ്.

പക്ഷപാതമാണു സകല തിൻമകളു ടെയും മുഖ്യകാരണം.

എന്റെ സഹജീവികളേ സഹായിക്കാൻ സാധിക്കേണമേ എന്നു മാത്രമാണ് എന്റെ പ്രാർത്ഥന.

വല്ല നൻമയും നിങ്ങളാഗ്രഹിക്കുന്നുണ്ടെങ്കിൽ ഈ ആഘോഷങ്ങളും ചടങ്ങുകളുമൊക്കെ ദൂരെക്കളയുക; എന്നിട്ടു ജീവിക്കുന്ന ഈശ്വരനെ, മനുഷ്യനായ ഈശ്വരനെ, നരരൂപധാരിയായ നാരായണനെ, ആരാധിക്കുക; ജീവ (വ്യഷ്ടി) രൂപത്തിലെന്നപോലെ വിരാട് (സമഷ്ടി) രൂപത്തിലും ഈശ്വരാധന ചെയ്യുക.

അന്യരോടു ദയ കാട്ടുന്നതു നല്ലതുതന്നെ. പക്ഷേ, അതിലും നല്ലതാണു ശിവനെന്നു

ബോധത്തോടുകൂടി എല്ലാ ജീവന്മാർക്കും സേവനം ചെയ്യുന്നത്.

ശാന്തവും നിശ്ശബ്ദവും സ്ഥിരവുമായ പ്രവൃത്തിയാണ് ആവശ്യം; പത്രകീർത്തനങ്ങളും പേരെടുക്കലുമല്ല. - ഇതെപ്പോഴും ഓർമ്മിക്കുക.

അല്ലയോ ദുശ്ശാസനൻമാരേ, ദുശ്ശാസനത്തിന്റെ മറുവശമാണ് അടിമത്തം. രണ്ടും ഒരേ നാണയത്തിന്റെ ഇരുപുറങ്ങളാണ്. അടിമയും ദുശ്ശാസനും പര്യായപദങ്ങൾ മാത്രം.

എവിടെയെങ്കിലും വിഷൂചികയോ ക്ഷാമമോ പൊട്ടിപ്പുറപ്പെട്ടിട്ടുണ്ടെങ്കിൽ, എവിടെയെങ്കിലും മനുഷ്യർ കഷ്ടപ്പാടി

ലാണ്ടുകിടക്കുന്നുണ്ടെങ്കിൽ, അവിടെ പാഞ്ഞെത്തുക, അവരുടെ സങ്കടങ്ങളെ ദൂരീകരിക്കുക. ഏറിവന്നാൽ ആ പ്രയത്നത്തിൽ നിങ്ങൾ മരിച്ചു പോയേക്കാം. എങ്കിലെന്ത്? നിങ്ങളെപ്പോലെ എത്ര പേരുണ്ടു കൃമികളെപ്പോലെ ദിവസവും ജനിക്കുകയും മരിക്കുകയും ചെയ്യുന്നു? അതുകൊണ്ടു ലോകത്തിനു വല്ല വ്യത്യാസമുണ്ടോ? എന്തായാലും നിങ്ങൾ ഒരിക്കൽ മരിച്ചേതീരൂ; എന്നാൽ മരിക്കാൻ മഹത്തായ ഒരാദർശമുണ്ടായിരിക്കട്ടെ; ഈ ആദർശത്തെ വീടോടുവീടു പ്രചരിപ്പിക്കുക. അങ്ങനെയായൽ അതു നിങ്ങൾക്കും നിങ്ങളുടെ നാട്ടിനും പ്രയോജനമായിരിക്കും. നമ്മുടെ രാജ്യ

ത്തിന്റെ പ്രത്യാശ നിങ്ങളിലാണു കുടികൊള്ളുന്നത്. നിങ്ങൾ പ്രവൃത്തി ശൂന്യമായി ജീവിതം നയിക്കുന്നതു കണ്ടിട്ട് എന്റെ ഹൃദയം അത്യന്തം വേദനിക്കുന്നു. ഇന്നുതന്നെ പ്രവൃത്തി യാരംഭിക്കു. ഒട്ടും സമയം കളയാനില്ല. മരണനിമിഷം അനുദിനം അടുത്തടുത്തു വരികയാണ്. എല്ലാം പാകത്തിനു പിന്നിടു ചെയ്തുകൊള്ളാമെന്നു വിചാരിച്ചു മടിച്ചിരിക്കരുത്. അങ്ങനെ ഒരു സംഗതിയും ചെയ്യുക സാദ്ധ്യമല്ല; ഓർത്തുകൊള്ളു.

അധികാരവും മറ്റും സ്വയം വന്നെത്തി ക്കൊള്ളും. നിങ്ങൾ ജോലി തുടങ്ങുക. അപ്പോൾ കാണാം അമോഘമായ ശക്തി നിങ്ങളിലേക്ക് ഒഴുകിവരുന്നത്.

അത്രയും ശക്തി നിങ്ങൾക്കു താങ്ങാൻ വയ്യെന്നുപോലും തോന്നിപ്പോകും. അന്യനുവേണ്ടി ചെയ്യുന്ന അതിനിസ്സാരമായ പ്രവൃത്തിപോലും നിങ്ങളുടെ അന്തഃശക്തിയെ ഉണർത്തുന്നു. പരാർത്ഥ കർമ്മത്തെപ്പറ്റി വിചാരിച്ചാൽ മതി, അപ്പോഴെയ്ക്കും നിങ്ങളുടെ ഹൃദയത്തിൽ സിംഹത്തിനൊത്ത ശക്തി വന്നെത്തിക്കഴിയും. നിങ്ങളെയെല്ലാം ഞാൻ അത്യധികം സ്നേഹിക്കുന്നു. എങ്കിലും, നിങ്ങള് പരാർത്ഥരായി ജോലി ചെയ്തു കൊണ്ടു മരിക്കുന്നതു കാണാനാണ് എനിക്കധികം ഇഷ്ടം.!

ദാരിദ്ര്യത്തെപ്പറ്റിയുള്ള വ്യാകുലതകളൊക്കെ ദൂരക്കളയുക. നിങ്ങൾക്കെന്താണില്ലാത്തത്? ഇരട്ടക്കുതിര കെട്ടിയ

വണ്ടിയും ഏറാൻ മൂളാൻ ഒരു പറ്റം ഭൃത്യൻമാരുമില്ലാത്തതിലാണോ നിങ്ങ ൾക്കു കുണ്ഠിതം? സാരമില്ല. നിങ്ങളുടെ ഹൃദയരക്തം കൊണ്ട് അന്യർക്കുവേണ്ടി രാപ്പകൽ ജോലി ചെയ്താൽ നിങ്ങ ൾക്കൊന്നിലും പരാജയം പറ്റില്ല.

ഒരു മനുഷ്യൻ അവന്റെ 'ഹുക്കായൊന്നു' നിറച്ചുകൊടുക്കുന്നതുപോലും ഒരു ലക്ഷം നാമം ജപിക്കുന്നതിനെക്കാൾ മഹത്താ ണെന്നു നിങ്ങൾ മനസ്സിലാക്കുന്ന സമയം വരും.

"തൊട്ട് അശുദ്ധമാക്കരുതെ" എന്നതു നിങ്ങളുടെ മതവിശ്വാസവും ചോറുകലം നിങ്ങളുടെ പൂജാവിഗ്രഹവുമായിരിക്കു

ന്നിടത്തോളം കാലം നിങ്ങൾക്ക് ആദ്ധ്യാത്മികമായി ഉയരുക സാദ്ധ്യമല്ല.

സകലപ്രവൃത്തികളിലും നൻമതിൻകമൾ ഇടകലർന്നിരിക്കും.

തിന്മയുടെ സ്പർശമില്ലാത്ത ഒരു പ്രവൃത്തിയുമില്ല. തീയ്ക്കു ചുറ്റും പുക യെന്നപോലെ ഒരല്പം തിൻമ പ്രവൃത്തി യുമില്ല. തീയ്ക്കു ചുറ്റും പുകയെന്നപോലെ ഒരല്പം തിൻമ പ്രവൃത്തിയോട് ഒട്ടി നിൽക്കും. ഏറ്റവും കൂടുതൽ നന്മയും ഏറ്റവും കുറച്ചു തിന്മയും തരുന്ന കർമ്മങ്ങൾ കണ്ടെത്തി അതൽ വ്യാപരിക്കണം.

നിങ്ങളുടെ സഹായം കിട്ടായ്കയാൽ ഒരു എറുമ്പെങ്കിലും ചത്തുപോകുമെന്നു വിചാരിക്കുന്നുണ്ടോ? ലോകത്തിനു നിങ്ങളെ ആവശ്യമില്ല. ജഗദീശ്വരനു വേണ്ടി കർമ്മം ചെയ്യാൻ ആദിഷ്ടരായ നാം ഭാഗ്യവാൻമാരാണ്. നിങ്ങളുടെ മനസ്സിൽനിന്ന് സഹായം എന്ന വാക്കു വെട്ടിനീക്കുക. നിങ്ങൾക്ക് ആരെയും സഹായിക്കാൻ കഴിയില്ല. ആ വിചാരം പാപമാണ്. നിങ്ങൾ ഈശ്വരപൂജ ചെയ്യുന്നു. അത്രതന്നെ. ആ ആദരഭാവത്തിൽ വേണം ലോകത്തിന്റെ മുമ്പിൽ നിൽക്കാൻ. അപ്പോഴാണു പരിപൂർണ്ണമായ നിസ്സംഗത്വം കൈവരിക.

പ്രവൃത്തി ചെയ്യുന്നതിൽ വിശ്വാസഭ്രാന്തു വലിയൊരു സംഗതിയാണെന്നു കുട്ടി

ക്കാലത്ത് ഞാൻ ധരിച്ചിരുന്നു. പക്ഷേ, പ്രായം കൂടുന്തോറും അത് അപ്രകാര മല്ലെന്ന് എനിക്കു മനസ്സിലായിവരുന്നു.

സ്വധർമ്മം ഏതുതരത്തിൽ പെട്ടതാ യാലും അതിനെ നിസ്സാരമായെണ്ണരുത്. ഒരുവൻ നിർവ്വഹിക്കുന്ന സ്വധർമ്മ ത്തിന്റെ സ്വഭാവമനുസരിച്ച് ആരെയും അളക്കരുത്. അതെങ്ങനെ അനുഷ്ഠിക്ക പ്പെടുന്നു എന്നാണു നോക്കേണ്ടത്. ഉറപ്പും അഴകുമുള്ള ഒരു ജോടി ചെരിപ്പു വേഗത്തിൽ ഉണ്ടാക്കാൻ കഴിയുന്ന ചെരുപ്പുകുത്തി, നിത്യവും വിഡ്ഢിത്തം പ്രസംഗിക്കുന്ന പ്രൊഫസറെക്കാൾ ധാർമ്മികനാണ്. സകലധർമ്മങ്ങളും പാവനമാണ്. അവികലമായ ധർമ്മ

നിഷ്ഠ ഈശ്വരപൂജയുടെ പരമോത്കൃഷ്ട രൂപമത്രേ.

മരണംവരെ പ്രവൃത്തി ചെയ്യുക, ഞാനുണ്ട്കൂടെ. ഞാൻ പൊയ്കഴിഞ്ഞാൽ എന്റെ ആത്മാവുണ്ടായിരിക്കും നിങ്ങളുടെ കൂടെ. ഈ ജീവിതം വന്നുപോയുമിരിക്കും. ധനവും മാനവും ഭോഗങ്ങളുമെല്ലാം അല്പ ദിവസത്തേയ്ക്കു മാത്രം. സത്യപ്രഘോഷണം ചെയ്തു കൊണ്ടു ധർമ്മക്ഷേത്രത്തിൽവെച്ച് മരിക്കുന്നതാണ്, പുഴുവിനെപ്പോലെ പിറന്നിടത്തുകിടന്നു ചാകുന്നതിനെക്കാൾ നല്ലത്, വളരെ യേറെ നല്ലത്. മുന്നോട്ട് പോകുക.

അസൂയയും അഹങ്കാരവും ദൂരെക്കളയൂ. അന്യർക്കുവേണ്ടി യോജിപ്പോടെ പണി യെടുക്കാൻ പഠിക്കൂ. ഇതാണു നമ്മുടെ രാജ്യത്തിന്റെ ഇന്നത്തെ ആവശ്യം.

എന്റെ കുട്ടി, അന്യരെ വെറുത്തുകൊണ്ട് ഒരു വ്യക്തിക്കും ഒരു രാഷ്ട്രത്തിനും ജീവിക്കുക സാദ്ധ്യമല്ല. ഭാരതം മ്ലേച്ഛൻ എന്ന വാക്കുണ്ടാക്കി അന്യവർഗ്ഗങ്ങ ളുമായുള്ള സംസർഗ്ഗം എന്നുപേക്ഷി ച്ചുവോ അന്നു തീർച്ചപ്പെട്ടു ഭാരതത്തിന്റെ നാശം.

അല്ലയോ യുവാക്കൻമാരെ, ഞാൻ നിങ്ങൾക്കു തരുന്ന പൈതൃകം ഇതാണ്. ഈ ജീവകാരുണ്യം. ദീനർക്കും ദരിദ്ര ർക്കും അജ്ഞർക്കും വേണ്ടിയുള്ള ഈ

ആയോധനം. ആ പാർത്ഥസാരഥിയുടെ തിരുമുമ്പിലേക്ക് ഈ നിമിഷംതന്നെ ചെല്ലു; ഗോകുലത്തിലെ അവശരായ ഗോപാലൻമരുടെ ബന്ധു പറയനായ ഗുഹനെ ആലിംഗനം ചെയ്യാൻ തെല്ലും മടിക്കാത്ത ആ ദേവൻ - ബുദ്ധനാ യവതരിച്ചപ്പോൾ പ്രഭുക്കൻമാരുടെ ക്ഷണം നിരസിച്ച വേശ്യയുടെ ഗൃഹത്തിൽ ചെന്ന് അവൾക്കു മോക്ഷം കൊടുത്ത ആ കാരുണ്യനിധി അതേ, ആ ഭഗവാന്റെ മുമ്പിൽ സാഷ്ടാംഗം വീഴുക; ആർക്കുവേണ്ടിയാണോ ആ ഭഗവാൻ യുഗംതോറും അവതരിക്കുന്നത്, ആരെക്കുറിച്ചാണോ അവിടുത്തേക്ക് അനന്യപ്രേമമുള്ളത്, ആ ദീനർക്കും ദരി ദ്രർക്കും മർദ്ദിതർക്കുംവേണ്ടി ഒരു

മഹാബലിയർപ്പിക്കുക. നിങ്ങളുടെ ജീവിതം ബലികൊടുക്കുക.

ലോകത്തിനു നൻമചെയ്യാൻ നമുക്കു കഴിയുമോ? പരമമായ അർത്ഥത്തിൽ സാദ്ധ്യമല്ല. ഇത് ഉറക്കത്തിനുള്ള സമയമല്ല. ആപേക്ഷികമായ അർത്ഥത്തിൽ സാദ്ധ്യമാണ്.

നമുക്കു കഠിനമായ ജോലിചെയ്യാം; ഇത് ഉറക്കത്തിനുള്ള സമയമല്ല. സുശോഭനമായ ഭാവി ഭാരതത്തിന്റെ ആഗമനം നമ്മുടെ പ്രവൃത്തിയെ ആശ്രയിച്ചിരിക്കുന്നു. അമ്മ (ഭാരതം) നമ്മെ പ്രതീക്ഷിച്ചിരിക്കുകയാണ്; (തൽക്കാലം) ഉറങ്ങുകയാണെന്നുമാത്രം. ഉണരു! എഴുന്നേൽക്കു! ദേവി - നമ്മുടെ ഈ

മാതൃഭൂമി പുനർലബ്ധയൗവനയായി അതാ നിത്യസിംഹാസനത്തിൽ പൂർവ്വാധികം സമുജ്ജ്വലമായിരിക്കുന്നതു ദർശിച്ചാലും!

ശിവനെ സേവിക്കണമെന്നാഗ്രഹിക്കുന്നവർ ആദ്യമായും അവിടുത്തെ സന്താനങ്ങളെ സേവിക്കണം; ലോകത്തിലെ സമസ്തജീവികളെയും സേവിക്കണം. ഈശ്വരഭൃത്യരെ സേവിക്കുന്നവരാണ് ഏറ്റവും വലിയ ഈശ്വരസേവകരെന്നു ശാസ്ത്രങ്ങൾ പറയുന്നു. നിസ്സ്വാർത്ഥതയാണു മതത്തിന്റെ സൂക്ഷ്മപരീക്ഷ. കൂടുതൽ നിസ്സ്വാർത്ഥൻ കൂടുതൽ ആദ്ധ്യാത്മികത്വമുള്ളവനാണ്. അവൻ അത്രയ്ക്കു ശിവനോടടുത്തു നിൽക്കുന്നു. ഒരുവൻ സ്വാർത്ഥപര

നാണെങ്കിൽ - അവൻ സകല ക്ഷേത്ര ങ്ങളിലും തൊഴുതിരിക്കാം, സകല തീർത്ഥങ്ങളും സന്ദർശിച്ചിരിക്കാം പുള്ളി പ്പുലിയെപ്പോലെ കുറിയിട്ടിരിക്കാം; എങ്കിലും ശിവനിൽനിന്നും വളരെ അകന്നവനാണ്.

സകല ദേവാർച്ചനയുടെയും സാരം ഇതാണ്; പരിശുദ്ധനും പരഹിത നിരതനുമാകുക. ക്ഷീണരിലും ദരിദ്രരിലും ശിവനെക്കാണുന്നവരാണ് യാഥാർത്ഥത്തിൽ ശിവനെ പൂജിക്കു ന്നത്. ശിവലിംഗത്തൽ മാത്രം ശിവനെ കാണുന്നവന്റെ ആരാധന, കേവലം പ്രാഥമികം മാത്രം. നിങ്ങൾ ഒരു ദീനനെയെങ്കിലും, അവന്റെ ജാതിമതാ ദികളൊന്നും നോക്കാതെ അവനിൽ

ശിവനെ ദർശിച്ച പരിചരിച്ചിട്ടുണ്ടെങ്കിൽ ക്ഷേത്രമാത്രോപാസകനിൽ എന്നതിലേറെ ശിവൻ നിങ്ങളിൽ പ്രീതനാണ്.

ആരുടെയും വിശ്വാസത്തെ ഇളക്കാൻ നോക്കരുത്. കഴിയുമെങ്കിൽ കുറെക്കൂടി ഭേദപ്പെട്ട ഒന്നു നൽകാൻ ശ്രമിക്കൂ. കഴിയുമെങ്കിൽ അവൻ നിൽക്കുന്നിടത്തുനിന്നു മേലോട്ട് ഒരു തള്ളു കൊടുക്കുക. അല്ലാതെ, അവന്റെ പക്കലുള്ളതു നശിപ്പിക്കരുത്.

എന്തൊരു കഷ്ടമാണ് ഈശ്വരൻ നമ്മുടെ പിതാവണെന്നു നിത്യവും പ്രർത്ഥനാവേളയിൽ വാഴ്ത്തുകയും അതേ സമയം ചുറ്റുമുള്ള മനുഷ്യരെ സഹോദരമായി കാണാതിരിക്കുകയും!

അത്തരം പ്രാർത്ഥനകൊണ്ട് എന്തു ഫലം?

അടിമയുടെ നെറ്റിക്കു പ്രകൃതിയിട്ടുന്ന അടയാളമുണ്ടല്ലോ, അസൂയയുടെ അടയാളം, ആദ്യമായി അതു തുടച്ചുമാറ്റാൻ ശ്രമിക്കുക, ആരോടും അസൂയപ്പെടാതിരിക്കുക. സത്പ്രവൃത്തി ചെയ്യുന്നവർക്കു വല്ല സഹായവും ചെയ്യാൻ എപ്പോഴും തയ്യാറായിരിക്കുക. മൂന്നു ലോകത്തിലുമുള്ള സമസ്തഭൂതങ്ങൾക്കും ശുഭമാശംസിക്കുക.

തിരമാലകളിൽ നോക്കാതെ സമുദ്രത്തെ നോക്കുക; ഉറുമ്പിനും ഉമ്പർമങ്കയ്ക്കും തമ്മിൽ ഭേദം കാണാതിരിക്കുക. ഓരോ പുഴുവും ആ നസ്രായക്കാരന്റെ

സഹോദരനാണ്. ഒന്നു വലുതും മറ്റു ചെറുതുമാണെന്ന് എങ്ങനെ പറയും? ഓരോന്നും അതതിന്റെ സ്ഥാനത്തു വലിയതാണ്.

ഹനുമാന്റെ ചരിത്രമാകട്ടെ നിങ്ങൾക്കും മാർഗ്ഗദർശകം. ആ മഹാവീരൻ ശ്രീരാമചന്ദ്രന്റെ ആജ്ഞയനുസരിച്ച സമുദ്രം തരണം ചെയ്തു; ജീവിതത്തെയോ മരണത്തെയോ പറ്റിയൊന്നും തന്നെ വിചാരിച്ചിട്ടില്ല. അദ്ദേഹം സർവ്വേന്ദ്രിയങ്ങളുടെയും സമ്പൂർണനാഥനായിരുന്നു. അദ്ഭുതധീമാനായിരുന്നു. ആ പുണ്യചരിതന്റെ സേവനാത്മകതയെ സാധന പാഠമാക്കിക്കൊണ്ടു ജീവിതം നയിക്കുക. മറ്റെല്ലാ മഹനീയാദർശങ്ങളും പുറകെ വന്നുകൊള്ളും.

ഗുരുനിയോഗത്തെ അസംശയം അനു വർത്തിക്കുക, അഖണ്ഡമായ ബ്രഹ്മ ചര്യം പാലിക്കുക. ഇവ രണ്ടുമാണു ജീവിതവിജയത്തിന്റെ രഹസ്യം. ഹനു മാൻ, ഒരു വശത്തു സേവനത്തിന്റെ മാതൃകയാണെങ്കിൽ മറുവശത്തു ലോക ത്തെ അദ്ഭുതസ്തബ്ധമാക്കിയ സിംഹ തുല്യധീരതയുടെയും മാതൃകയാണ്.

# ആത്മസംയമം

അന്യനെപ്പറ്റി രഹസ്യമായി ദൂഷണം ചെയ്യുന്നത് പാപമാണെന്നറിയുക. അതു നിശ്ശേഷം വർജ്ജിക്കണം. മനസ്സിൽ പലതും തോന്നിക്കൊണ്ടിരിക്കും. അതൊക്കെ പറയാൻ തുടങ്ങിയാൽ അതു ചിതൽപ്പുറ്റിനെ പതുക്കെ പർവ്വത മാക്കിത്തീർക്കും. എല്ലാം പൊറുക്കുകയും മറക്കുകയും ചെയ്താലോ, എല്ലാം അവിടെ അവസാനിക്കും.

വല്ലവരും വെറും വാഗ്വാദത്തിനു നിങ്ങളെ സമീപിക്കുകയാണെങ്കിൽ വിനയപൂർവ്വം പിൻമാറുക. എല്ലാ മതവിഭാഗക്കരോടും ഉദാരമായി പെരു

മാറുക. ഈ മൗലിക ഗുണങ്ങൾ നിങ്ങളിലുണ്ടെങ്കിലേ നിങ്ങൾക്ക് ഊർജ്ജസ്വലമായി പ്രവർത്തിക്കാൻ കഴിയൂ.

ഗൗരവം വേണം. ഒപ്പം ശിശുസഹജമായ സരളതയും വേണം. എല്ലാവരോടും രമ്യതയിൽ ജീവിക്കണം. അഹന്ത കളയുക. പക്ഷപാതദുഷിതമായ അഭിപ്രായങ്ങൾ വെച്ചുപുലർത്താതിരിക്കുക. അനാവശ്യ മായ വാദപ്രതിവാദങ്ങൾ മഹാപാപ മാണ്.

നൈരാശ്യം, മറ്റെന്തുതന്നെയായലും, മതമല്ല, സന്തുഷ്ടരും പ്രസന്നവദനരുമായിരിക്കുന്നതുകൊണ്ട് അത്രയ്ക്ക് നിങ്ങൾ ഈശ്വരനോടടുക്കുന്നു - ഒരു പ്രാർത്ഥനയ്ക്കുമില്ല ആ കഴിവ്.

ജീവാത്മവിന്റെ ക്ഷേത്രമായ ഈ ശരീരം കർമ്മത്തിനുള്ള ഒന്നാംതരം ഉപകരണമാണ്. ആ ശരീരത്തെ നരകപ്രായമാക്കുന്നതു കുറ്റമാകുന്നു. അതിനെ അവഗണിക്കുന്നതും അക്രമ മാണ്.

അശുദ്ധമയിട്ടുള്ളതൊന്നിനെയും തൊട രുത്. കൈകൊണ്ടെന്നല്ല, കാൽ വിരൽ കൊണ്ടുപോലും.

ആരെങ്കിലും തന്റെ സഹോദരൻമാരിൽ ഒരുവനെപ്പറ്റി ദൂഷ്യം പറയാൻ നിങ്ങളുടെ അടുക്കൽ വരുകയാണെങ്കിൽ കേൾക്കാൻ തീരെ സമ്മതിക്കരുത്. വേണ്ടാത്തതു കേൾക്കുന്നതു മഹാപാപ മാണ്. അതുമൂലം ഭാവിയിൽ അനേകം

അപകടങ്ങളുണ്ടാകും. മാത്രമല്ല, മറ്റുള്ളവരുടെ പോരായ്മകൾ പൊറുക്കാൻ ശീലിക്കുകയും വേണം. ലക്ഷക്കണെക്കിന കുറ്റങ്ങൾ കണ്ടാലും ക്ഷമിച്ചുതന്നെ തീരണം.

ആദ്ധ്യാത്മജീവിതത്തൽ എനിക്ക് ആനന്ദം ലഭിക്കുല്ലെന്നുവെച്ച്, ഞാൻ ഐന്ദ്രിയ ജീവിതത്തിൽ മുഴുകണമെന്നോ? കഷ്ടം, തേനുണ്ണുക സാദ്ധ്യമല്ലെങ്കിൽ ഓടയിലേ വെള്ളം മുക്കിക്കുടിക്കുകയോ?

ദുഃഖത്തിന്റെ കിരീടം ചൂടിക്കൊണ്ടാണ്, സുഖം മനുഷ്യന്റെ മുമ്പിൽ പ്രത്യക്ഷപ്പെടുന്നത്. സുഖത്തെ സ്വാഗതം

ചെയ്യുന്നവൻ ദുഃഖത്തെയും സ്വാഗതം ചെയ്തേ തീരൂ.

ഒരുവൻ രാഷ്ട്രീയവും സാമൂഹവുമായ സ്വാതന്ത്ര്യം നേടിയാലും, ഇന്ദ്രിയ ങ്ങൾക്കും കാമങ്ങൾക്കും അടിമ യായിരിക്കുന്നിടത്തോളം കാലം അവൻ യാഥാർഥ സ്വതന്ത്രത്തിന്റെ ആനന്ദം അനുഭവപ്പെടുന്നില്ല.

ഏല്പിച്ചുകിട്ടിയ ജോലി ഹൃദ്യമാണെ ങ്കിൽ ഏതു മഠയനും അതു ചെയ്തുതീർക്കാന് സാധിക്കും. ബുദ്ധിമാൻ ചെയ്യേണ്ടതു മറ്റൊന്നാണ്. ഏതു ജോലിയെയും ഹൃദ്യമാക്കുക. യാഥാ ർത്ഥത്തിൽ ഒരു ജോലിയും നിസ്സാരമല്ല.

പ്രകൃതിയെ അനുസരിക്കലല്ല, പ്രകൃതിയോടു മല്ലടിച്ച് ജയിക്കലാണ്, മനുഷ്യനെ മനുഷ്യനാക്കുന്നത്.

അന്യരുടെ തെറ്റുകളെക്കുറിച്ച് അവർ എത്ര ചീത്ത ആളുകളായാലും പറഞ്ഞു നടക്കരുത്. അതുകൊണ്ട് ഒരു ലാഭവും ഉണ്ടാവാനില്ല. ഒരുവന്റെ തെറ്റുകളെ അവനു വിവരിച്ചുകൊടുക്കുന്നതുകൊണ്ടു നാം അവനെ ഒട്ടും സഹായിക്കുന്നില്ല. കേൾക്കുന്ന ആൾക്കും പറയുന്ന നമുക്കും അതു കേടാണ്.

ഹുക്ക വലിക്കാനുള്ള പുകയില നേരെ തയ്യാറാക്കാൻ കഴിയുന്നവനു ഭംഗിയായി ധ്യാനം ചെയ്യാനും കഴിയും.

ആത്മനിയന്ത്രണം ശീലിച്ചവനെ ബാഹ്യശക്തികൾക്കൊന്നും സ്വാധീന നാക്കുക സാദ്ധ്യമല്ല. അവനു പിന്നെ അടിമത്തമില്ല. അവന്റെ മനസ്സ് സ്വത ന്ത്രമാണ്. അത്തരക്കാർക്കുമാത്രമേ ലോകത്തിൽ നന്നായി ജീവിക്കാൻ കഴിയൂ.

നാം എത്രത്തോളം ശാന്തരാകുന്നുവോ, നമ്മുടെ ഞരമ്പുകൾ എത്രത്തോളം അക്ഷുബ്ധങ്ങളകുന്നുവോ, അത്രത്തോ ളം നന്നായി നമുക്ക് അന്യരെ സ്നേഹി ക്കാനും ജോലി ചെയ്യാനും കഴിയും.

അടിമയെപ്പോലെ അല്ല ജോലി ചെയ്യേണ്ടത്, യജമാനനെപ്പോലെയാ

ണ്. അവിരതമായി ജോലി ചെയ്യുക; പക്ഷേ അടിമയുടെ ജോലിയാവരുത്.

നിസ്സംഗനായിരിക്കുക; പ്രവൃത്തി മുറയ്ക്കു നടക്കട്ടെ. സിരാകേന്ദ്രങ്ങൾ നിരന്തരം ജോലി ചെയ്യട്ടെ, പക്ഷേ ഒരു ചിറ്റോളത്തെപ്പോലും നിങ്ങളുടെ മനസ്സിനെ ആക്രമിക്കാൻ വിടരുത്. ഈ ലോകത്തിൽ വന്നുപെട്ട ഒരു വഴിയാത്രക്കാരനെപ്പോലെ ജോലി ചെയ്യുക. ഇടവിടാതെ പണിയെടുക്കുക. എന്നാൽ ഒന്നും നമ്മെ ബന്ധിക്കാൻ സമ്മതിക്കരുത്. ബന്ധം ഭയങ്കരമാണ്!

എന്തായാലും അകർമ്മം ഒഴിക്കണം. കർമ്മം ഒരു പ്രതിരോധമാണ്. മാനസികവും ശാരീരികവുമായ എല്ലാ

തിന്മകളെയും പ്രത്രിരോധിക്കുക. ആ സമരത്തിൽ ജയിച്ചാൽ, ശാന്തി ലഭിക്കും.

ആത്മനിന്ദ ചെയ്തുതുടങ്ങിയവന്ന് അധഃ പതനത്തിലേക്കുള്ള വാതിൽ തുറന്നു കഴിഞ്ഞിരിക്കുന്നു. രാഷ്ട്രത്തെസ്സംബന്ധിച്ചും പ്രഥമകർത്തവ്യം സ്വയം വെറുക്കാതിരിക്കുക എന്നതാണ്: നമുക്കു പുരോഗമിക്കണമെന്നുണ്ടെങ്കിൽ നമ്മിൽത്തന്നെ വിശ്വാസം വേണം. പിന്നീട് ഈശ്വരനിലും.

വർത്തമാനഭാരതത്തിന്റെ കൊടിയ ശാപം ഈ അടിമത്തമാണ്. ഇവിടെ സകലർക്കും ആജ്ഞാപിക്കണം. ആർക്കും അനുസരിക്കാൻ വയ്യ. ഇതു

പണ്ടത്തെ അദ്ഭുതമായ ആ ബ്രഹ്മചര്യനിഷ്ഠയുടെ അഭാവത്താലാണ്. ആദ്യം അനുസരിക്കാൻ പഠിക്കുക. ആജ്ഞാശക്തി പിന്നിട്ട് സ്വയം കൈവന്നുകൊള്ളും. ആദ്യം യജമാന നാവനുള്ള യോഗ്യതയും വരും.

ആത്മവിന്റെ ശക്തിയെയും ശുദ്ധിയെയും സങ്കോചിപ്പിക്കുന്ന എല്ലാ പ്രവൃത്തികളും ചിന്തകളും അധർമ്മമാണ്. ആത്മാ വിനെ പ്രകാശിപ്പിക്കുന്ന ചിന്തകളും പ്രവൃത്തികളും എല്ലാം ധർമ്മവും. കടിഞ്ഞാണില്ലാത്ത മനസ്സ് എപ്പോഴും നമ്മെ കീഴോട്ടു പിടിച്ചുവലിക്കും. ഒടുവിൽ നമ്മെ കുത്തിക്കൊല്ലുകയും ചെയ്യും. സുശിക്ഷിതമായ മനസ്സ് നമ്മെ രക്ഷിക്കും, സ്വതന്ത്രരാക്കും.

പ്രകൃതിയുമായി പൊരുത്തപ്പെട്ടു ജീവിക്കുക. എന്നതു നിഷ്ക്രിയതയാണ്, മരണമാണ്. മനുഷ്യൻ എങ്ങനെ ഈ വീടുണ്ടാക്കി? പ്രകൃതിയോടു പൊരുത്തപ്പെട്ടിട്ടാണോ? അല്ല, പ്രകൃതിയോടു മല്ലടിച്ചിട്ട്. പ്രകൃതിയുമായുള്ള ഈ നിരന്തരസമരമാണ മനുഷ്യപുരോഗതിയുടെ ചരിത്രം.

അന്യരിലുള്ള ദുഷ്ടതയെ നാം കണക്കിലെടുക്കരുത്. ദുഷ്ടതയൊക്കെ അജ്ഞതയും അശക്തിയും മാത്രമാണ്.

നമ്മുടെ പുരോഗതിയെ തടസ്സപ്പെടുത്തുന്നതും അധഃപതനത്തെ ത്വരിതപ്പെടുത്തുന്നതുമായി എന്തൊക്കെയുണ്ടോ അവയൊക്കെ തിന്മയാണ്. നമ്മെ ഉയർത്തു

ന്നതും സമരസപ്പെടുത്തുന്നതുമായി എന്തൊക്കെയുണ്ടോ അവയൊക്കെ നന്മ യാണ്.

ധനവും പ്രശസ്തിയുംകൊണ്ടു ഫലമൊ ന്നുമില്ല. അറിവുകൊണ്ടും ഫലമില്ല. പ്രേമംകൊണ്ടേ ഫലമുള്ളൂ. പ്രേമം അതാണു ഫലിക്കുന്നത്. ക്ലേശങ്ങളുടെ ദുർഗ്ഗങ്ങളെ വെട്ടിപ്പിളർന്നു കൊണ്ടു മുന്നോട്ടുപോകുന്നതു പ്രേമമാണ്.

ജീവിതധർമ്മം ബഹുധാ തിക്തംതന്നെ. ഭോഗങ്ങൾ ക്ഷണികവും വ്യർത്ഥവും. ലക്ഷ്യം ദുർലക്ഷ്യവും ധൂമാവൃതവുമെന്നു തോന്നുന്നുണ്ടവും. എന്നാലും ധീര ചിത്തമേ, സർവ്വശക്തിയും ഉപയോഗി

ച്ച്, ഈ ഇരുട്ടിലൂടെ തപ്പിത്തടഞ്ഞു മുന്നോട്ടു പോകുക.

അവനവനെപ്പറ്റിയുള്ള (ഞാനെന്ന) ചിന്ത പോകുമ്പോഴാണ നമ്മുടെ ഏറ്റവും മെച്ചപ്പെട്ട പ്രവൃത്തികൾ ചെയ്യപ്പെടുക; നമ്മുടെ പ്രേരണാശക്തി ഏറ്റവും ഉച്ചമായിരിക്കുന്നതും അപ്പോൾത്തന്നെ. ഏതവസ്ഥയിലും തികച്ചും സ്വസ്ഥനായി അവ്യഗ്രനായിരിക്കുക. അപ്പോഴേ കർമ്മം ശരിയാകൂ.

അധാർമ്മികമായ പ്രവൃത്തിപോലെ തന്നെ ചീത്തയാണ്, അധാർമ്മികമായ ഭാവനയും. സുനിയന്ത്രിതമായ ആഗ്രഹം ഏറ്റവും മെച്ചപ്പെട്ട ഫലം തരുന്നു.

നിങ്ങളുടെ പ്രവൃത്തികൾ നല്ലതായാലും ചീത്തായായാലും, അതങ്ങും ചെയ്തു തള്ളുക; പിന്നെ അവയെപ്പറ്റി ഒന്നും ചിന്തിക്കരുത്, ചെയ്തതു ചെയ്തു.

അന്ധവിശ്വാസങ്ങളെ ദൂരെക്കളയുക, മരണത്തിന്റെ വായിലായാലും ക്ഷീണം പാടില്ല. പശ്ചാത്താപമരുത്, ചെയ്തു കഴിഞ്ഞ കാര്യങ്ങളെക്കുറ്റിച്ച ചിന്തിച്ച വിഷാദംകൊള്ളരുത്. ചെയ്ത നല്ല കാര്യങ്ങളെക്കുറിച്ചും ഓർമ്മിക്കേണ്ട. ആസാദ് (സ്വതന്ത്രൻ) ആയിരിക്കുക.

ലോകത്തിനാവാശ്യം സ്വഭാവശുദ്ധി യാണ്. സദാ ജ്വലിക്കുന്ന പ്രേമം, നിഃസ്വാർത്ഥമായ പ്രേമം, അതാണു ലോകത്തിനാവശ്യം. അത്തരം

പ്രേമമുണ്ടെങ്കിൽ നിങ്ങളുടെ ഓരോ വാക്കും ഇടിത്തീപോലെ ഏറ്റുകൊള്ളും. അല്ലയോ ധന്യാത്മാക്കളേ! ഉണരു! ഉണരു! ലോകം കഷ്ടപ്പാടിൽ കിടന്നു പൊരിയുകയാണ്. നിങ്ങൾക്കപ്പോൾ ഉറങ്ങാൻ കഴിയുമോ?

എനിക്കു പ്രായം കൂടുംതോറും ചെറിയ സംഗതികളിൽ മഹത്ത്വം കാണാനാണുത്സാഹം. വലിയ മനുഷ്യൻ ആഹാരം കഴിക്കുന്നതും വസ്ത്രം ധരിക്കുന്നതും എങ്ങനെയെന്ന് എനിക്കറിയണം. അവർ വേലക്കരോടു സംസാരിക്കുന്നതെങ്ങനെ എന്നറിയണം. സർ ഫിലപ്പ് സിഡ്നിയുടെ മഹത്ത്വം എനിക്കു കാണണം! അന്യന്റെ ദാഹം - അവർ മരിക്കാൻ പോകയാണെങ്കിൽക്കൂടി -

വളരെ ചുരുക്കംപേരേ അറിയൂ. പക്ഷേ മഹത്തായ സ്ഥാനത്ത് ആരും മഹാനായിപ്പോകും! ഒരു ജനസമുദ്രത്തിന്റെ മുന്നിൽ നില്ക്കുമ്പോൾ ഭീരുവും ധീരനായിമാറും. ലോകം ഉറ്റുനോക്കുകയാണ്; അപ്പോൾ ആരുടെ ഹൃദയമാണു തുടിക്കാത്തത്! ഉത്കൃഷ്ടകർമ്മം ചെയ്വാൻ ആരുടെ നാഡിയാണു പിടയ്ക്കാത്തത്? എന്നാൽ ഏറ്റവും നിശ്ശബ്ദമായും സ്ഥിരമായും ഒരു നിമിഷവും കളയാതെ സ്വകർമ്മം ചെയ്യുന്ന പുഴുവിന്റെ ജീവിതത്തിലാണു യഥാർഥമഹത്ത്വം ഉള്ളത് എന്നാണ് എനിക്കു തോന്നുന്നത്.

# ത്യാഗം

വലിയ ത്യാഗങ്ങൾകൊണ്ടേ വലിയ സംഗതികൾ ചെയ്യാൻ കഴിയൂ.

സാർവ്വലൗകികതത്വമെന്ന ആ ഒറ്റ ഭാവത്തിനുവേണ്ടി അത്യാവശ്യമെന്ന് വന്നാൽ മറ്റു സകലതും ത്യജിക്കണം.

അന്യർക്കു മുക്തി വാങ്ങിക്കൊടുക്കാൻ നിങ്ങൾ ഏതു നരകത്തിലും ചെല്ലൂ. ഇവിടെ ഈ ഭൂമിയിൽ എന്റേതെന്നു പറയൻ ഒരു മുക്തിയുമില്ല.

അന്യർക്കുവേണ്ടി സകലതും ത്യജിക്കുന്നവനുമാത്രമേ മുക്തി ലഭിക്കൂ. നേരെ മറിച്ച് എന്റെ മോക്ഷം, എന്റെ മോക്ഷം

എന്നു സദാ ജപിച്ചും തലച്ചോറു ചുടുപിടിച്ചും നടക്കുന്നവർ സ്വയം നശിക്കുകയേ ഉള്ളൂ. അവർക്ക് ഇന്നത്തേക്കും നാളത്തേക്കും ഗതിയില്ല. ഇത് അനേകം തവണ കണ്ട് എനിക്കു ബോധ്യപ്പെട്ടിട്ടുള്ള സംഗതിയാണ്.

ഒരിക്കലും കൊടുത്തതിനു പകരം ചോദിക്കരുത്. ഉള്ളതങ്ങു കൊടുത്തേക്കുക. അതു തിരിച്ചു വന്നുകൊള്ളും. പക്ഷേ അതിനെപ്പറ്റി ഇപ്പോഴൊന്നും ആലോചിക്കേണ്ട, അതു പലിശയോടുകൂടി തിരിച്ചു കിട്ടും. ആയിരം മടങ്ങായി തിരിച്ചു കിട്ടും. പക്ഷേ നിങ്ങളുടെ ശ്രദ്ധ അതിലാകരുത്. നിങ്ങൾക്കു കൊടുക്കുവാൻ കഴിവുണ്ട്;

എന്നാൽ കൊടുക്കുക. അവിടെ അത വസാനിച്ചു.

ദാനത്തെക്കാൾ വലിയ ധർമ്മമില്ല. വാങ്ങാൻ നീളുന്നത് ആരുടെ കൈയോ അവൻ ഏറ്റവും എളിയവൻ. കൊടുക്കാൻ നീളുന്നത് ആരുടെ കൈയോ അവൻ ഏറ്റവും വലിയവൻ. കൊടുക്കാനാണ നമ്മുടെ കൈയ്യ്; പട്ടിണിയാണെങ്കിലും നിങ്ങളുടെ പക്കലുള്ള ഒടുവിലത്തെ ഉരുളയും കൊടുക്കുക. ദാനം ചെയ്തു പട്ടിണി കിടന്നു മരിച്ചാൽത്തന്നെ, നിങ്ങൾ ഉത്തരക്ഷണത്തിൽ സ്വതന്ത്രനായി എന്നോർത്തുകൊള്ളുക, അപ്പോഴേ നിങ്ങൾ സമ്പൂർണ്ണനായി ഈശ്വര നായി.

ആർക്കുവേണം പ്രശസ്തി? ദൂരെക്കളയു അത്! വിശക്കുന്നവന് ആഹാരം കൊണ്ടെത്തിക്കുന്ന യത്നത്തിനിടയിൽ പേരും പണവുംമെല്ലാം പോകുന്നെങ്കിൽ നിങ്ങൾ സർവ്വഥാ അനുഗ്രഹീതനത്രെ. ഹൃദയമാണു ജയിച്ചടക്കുന്നത്. ബുദ്ധി യല്ല. യോഗവും ധ്യാനവും പുസ്തകവും പുസ്തക വിജ്ഞാനവുമെല്ലാം പ്രേമത്തോടു താരതമ്യപ്പെടുത്തുമ്പോൾ വെറും പൂഴിമണ്ണുമാത്രം.

ഭാരതത്തിന് ഒരായിരം യുവാക്കന്മാരുടെയെങ്കിലും ത്യാഗം ഇന്നാവശ്യമുണ്ട് - മനുഷ്യരുടെ; മൃഗങ്ങളുടെയല്ല. അതു ശ്രദ്ധിക്കണം.

ഒരു മതസമ്പ്രദായത്തിനുള്ളിൽ ധനിക പൂജ കടന്നുകൂടുന്ന ദിവസം അതിന്റെ അധഃപതനം ആരംഭിക്കുകയായി.

സാരമായ സംഗതി ത്യാഗമാണ്. ത്യാഗം കൂടാതെ ജനസേവനത്തിൽ നമ്മുടെ ഹൃദയം മുഴുക്കെ അർപ്പിക്കുക സാധ്യമല്ല. ത്യാഗി സകല മനുഷ്യരു ടെയും തുല്യരായി കാണുന്നു; അപ്പോൾ ഭാര്യയും കുട്ടികളും മറ്റുള്ളവരെക്കാൾ നമ്മുടെ സ്വന്തമാണെന്ന് എന്തിനു സങ്കില്പിക്കണം? ദരിദ്രന്റെ രൂപം പൂണ്ട സാക്ഷാൽ നാരായണൻ, നിങ്ങളുടെ കൺവെട്ടത്തു പട്ടിണികിടന്നു ചാവുന്നു. ആ നാരായണനു വല്ലതും കൊടുക്കാതെ നിങ്ങളുടെ ഭാര്യയ്ക്കും കുട്ടികൾക്കും മധുര പദാർത്ഥങ്ങൾ വാങ്ങിക്കൊടുക്കാൻ

പോകുകയാണോ നിങ്ങൾ? അതു വെറും മൃഗീയതയാണ്.

സ്വാർത്ഥമായിട്ടുള്ളതെല്ലാം അധാർമ്മികമാണ്. നിസ്സ്വാർത്ഥമായിട്ടുള്ളതു ധാർമ്മികവും.

നാമൊക്കെ ലോകത്തിനു മുമ്പിൽ കടക്കാരനാണെന്ന് ഓർത്തുകൊള്ളണം. ലോകം നമുക്കൊന്നും തരാനില്ല, അപ്പോൾ ലോകത്തിന്നുവേണ്ടി വല്ലതും ചെയ്യാനിടയാകുക എന്നതു വലിയൊരു ബഹുമതിയാണ്. ലോകത്തെ സഹായിക്കുന്നതു വഴി നാം നമ്മെത്തന്നെ സഹായിക്കുകയാണു ചെയ്യുന്നത്.

വളരെ പൊക്കത്തിൽ നിൽക്കുന്ന മട്ടിൽ ദരിദ്രനെ നോക്കി ഇതാ അഞ്ചു

പൈസാ, എടുത്തോ എന്നിങ്ങനെ പറയരുത്; നേരെമറിച്ച് ആ ദരിദ്രൻ അവിടെയുണ്ടായല്ലോ എന്നു നന്ദിപൂർവ്വം വിചാരിക്കുക. എന്തെന്നാൽ അയാൾക്കു ദാനം നൽകുമ്പോൾ നിങ്ങൾ സ്വയം ധന്യനാകുകയാണ്. പ്രതിഗ്രഹീതാവില്ല, ദാതാവാണ് യഥാർഥത്തിൽ അനുഗൃഹീതൻ.

നിസ്സ്വാർത്ഥത കൂടുതൽ ലാഭകരമാണ്. പക്ഷേ അതു പരിശീലിക്കാൻ മനുഷ്യർക്കു ക്ഷമയില്ലെന്നുമാത്രം.

മഹത്ത്വം വേണം. മഹാകർമ്മങ്ങളൊന്നും ത്യാഗമില്ലാതെ ചെയ്യുക സാദ്ധ്യമല്ല. ഈ ലോകത്തെ സൃഷ്ടിക്കാൻ പുരുഷൻ (വിരാട് പുരുഷൻ) ആത്മത്യാഗം ചെയ്കയാണുണ്ടായത്.

നിങ്ങളുടെ സുഖങ്ങളും സ്ഥാനമാനങ്ങളും, വേണ്ടി വന്നാൽ ജീവൻതന്നെയും ഉപേക്ഷിക്കുക; എന്നിട്ട്, ജനലക്ഷങ്ങൾക്ക് ഈ ജീവിതസമുദ്ര ത്തെ തരണം ചെയ്യാനുതകുമാറു മനുഷ്യരാകുന്ന കണ്ണികൾകൊണ്ട് ഒരു പാലം കെട്ടുക. നൻമയുടെ ശക്തികളെ മുഴുവൻ സമാഹരിക്കുക. ഏതു കൊടി യുടെ കീഴിലാണു നിങ്ങൾ മുന്നേറുന്നതെന്നകാര്യം വിട്ടുകളയുക. നിങ്ങളുടെ കൊടി പച്ചയോ മഞ്ഞയോ ചുവപ്പോ എന്നൊന്നും നോക്കേണ്ട; എല്ലാ നിറവും ഒന്നിച്ചു ചേർത്ത് ഉജ്ജ്വല പ്രഭ ചിതറുന്ന ശുഭ്രവർണ്ണം ഉണ്ടാക്കുക അതാണു പ്രേമത്തിന്റെ വർണ്ണം. നമുക്കു ജോലി ചെയ്യാം, ഫലം വരുമ്പോലെ വരട്ടെ.

ലോകത്തിൽ എപ്പോഴും നാം ദാതാവിന്റെ നില സ്വീകരിക്കുക. ഉള്ളതെല്ലാം നൽക്കുക, പ്രതിഫല ത്തെപ്പറ്റി നോക്കേണ്ട; പ്രേമം നൽകുക, സഹായം നൽകുക. സേവനം നൽകുക, നിങ്ങൾക്ക് എന്തു നൽകാൻ കഴിവു ണ്ടോ അതു നൽകുക. പക്ഷേ പകര ത്തിനു പകരം ആകരുത്. നിങ്ങൾ ആരുടെ വ്യവസ്ഥയിലും ചെന്നു ചാടരുത്. ഈശ്വരൻ നമുക്കു തരുന്നി ല്ലേ. അതുപോലെ നാമും നമ്മുടെ ഔദാര്യത്തികവിൽനിന്നു കൊടുത്തു കൊണ്ടിരിക്കുക.

# ശ്രദ്ധ

ധനവാൻമാരിൽ വിശ്വസമർപ്പിച്ചിട്ടു ഫലമില്ല. അവർ ജീവിച്ചിരിക്കുന്നു എന്നു പറയാനാവില്ല; മൃതപ്രായരാണ്. നിങ്ങളെപ്പറ്റിയാണു പ്രതീക്ഷ, ദീനരും അധഃസ്ഥിതരും എങ്കിലും വിശ്വസ്തരായ നിങ്ങളെപ്പറ്റി. ഈശ്വരനിൽ വിശ്വസിക്കുക. എനിക്ക് ആയിരം പേരെ മനഃപരിവർത്തനം ചെയ്യണമെന്നില്ല. ഒരു യഥാർത്ഥ മനുഷ്യനെ കിട്ടിയാൽ മതി. ആരും വന്നു സഹായിക്കാൻ നിങ്ങൾ നോക്കിയിരിക്കേണ്ട. മനുഷ്യരുടെ സഹായങ്ങളെക്കാളെല്ലാം വലുതല്ലേ ഈശ്വരൻ! പുണ്യവാനായിരിക്കുക. ഈശ്വരനിൽ വിശ്വസിക്കുക. എപ്പോഴും

അവിടുത്തെ അവലംബിച്ചു കൊള്ളുക. അപ്പോൾ നിങ്ങൾ നേരായ മാർഗ്ഗത്തിലാണെന്നുറപ്പായി. ആ നിലയിൽ, നിങ്ങൾക്കെതിരായി യാതൊരു ശക്തിക്കും ചലിക്കുക സാദ്ധ്യമല്ല.

അനുസരണം പരിശീലിക്കുക. പക്ഷേ, സ്വയം വിശ്വാസത്തെ (ശ്രദ്ധയെ) പണയപ്പെടുത്തരുത്. മുകളിലിരിക്കുന്നവരെ അനുസരിക്കാത്തപക്ഷം യാതൊരു കേന്ദ്രീകൃതപ്രവൃത്തിയും സാദ്ധ്യമല്ലാതെ വരും. ഈ ശക്തികേന്ദ്രീകരണം കൂടാതെ വമ്പിച്ച കാര്യങ്ങളൊന്നും സാദ്ധ്യമല്ല.

നിങ്ങളോരോരുത്തരും ഓരോ ഭീമസേനനാകണം. ആയേ തീരൂ. അനുസരണം,

സന്നദ്ധത, സ്നേഹം - ഇവ മൂന്നും ഉണ്ടെങ്കിൽ ഒരു ശക്തിക്കും നിങ്ങളെ പുറകോട്ടു വലിക്കുക സാദ്ധ്യമല്ല.

പഴുത്തിരിക്കുമ്പോൾ വേണം ഇരുമ്പു തല്ലാൻ. മടിച്ചിരുന്നിട്ടു കാര്യമില്ല. അസൂയയും അഹന്തയും അന്നെന്നേക്കുമായി ഉപേക്ഷിക്കൂ. അപ്രതിമമായ ശക്തിയോടെ പ്രവർത്തിപഥത്തിലേക്കു വന്നു കരുത്തുറ്റ ജോലി ചെയ്യൂ. ശേഷമൊക്കെ ഈശ്വരൻ നോക്കിക്കൊള്ളും.

ഒന്നും ധൃതിപ്പെട്ടു ചെയ്യരുത്. ശുദ്ധി, ക്ഷമ, സ്ഥൈര്യം - ഇവ മൂന്നുമാണു വിജയസാമഗ്രി; സർവ്വോപരി പ്രേമവും.

കാലമെല്ലാം നിങ്ങളുടെയാണ്. അനാവശ്യമായ വ്യഗ്രതയ്ക്കൊന്നും കാര്യമില്ല.

രാഷ്ട്രങ്ങളുടെ ചരിത്രം നോക്കിയാൽ നിങ്ങൾക്കൊരു വസ്തുത കാണാം. അവനവനിൽ വിശ്വസിക്കുന്ന വ്യക്തികൾക്കു മാത്രമേ ശക്തിയും മഹത്ത്വവും ലഭിച്ചിട്ടുള്ളു എന്ന്.

വെറും ആഗ്രഹംകൊണ്ടു വലുതാവുക സാദ്ധ്യമല്ലെന്നും ഈശ്വരൻ ഒരുവനെ ഉയർത്തുമ്പോൾ അവൻ ഉയരുന്നെന്നും അവനെ താഴ്ത്തുമ്പോൾ അവൻ താഴുന്നെന്നും എല്ലാവരും ഒരു ദിവസം ഒരു നിമിഷത്തേക്ക് ഓർമ്മിച്ചാൽ എല്ലാ കുഴപ്പവും അവിടെ അവസാനിക്കും. എന്നിട്ടും അഹന്തയാണു മനുഷ്യർക്ക് -

വെറും പൊള്ളയായ അഹന്ത – സ്വയം ഒരു കുഞ്ഞുവിരരൽ പോലും ചലിപ്പിക്കാൻ പാങ്ങില്ലാത്ത അഹന്ത മനുഷ്യനെ ക്കൊണ്ടു പറയിക്കയാണ്: ഇല്ല, ആരെയും ഉയരാൻ ഞാൻ സമ്മതി ക്കില്ല. എത്ര പരിഹാസ്യം! ഒരു സഹകരണയന്ത്രത്തിനും അനുവദിക്കാ ത്ത ഈ അസൂയ അടിമനാട്ടുകളുടെ തനി സ്വഭാവമാണ്. പക്ഷേ നാം ഈ സ്വഭാ വത്തെ തട്ടി ദൂരത്തെറിയണം. ചെറിയ സംഗതികളുടെ വലിപ്പം - അതാണു ഗീത നമ്മെ പഠിപ്പിക്കുന്നത്; ആ പഴയ ഗ്രന്ഥത്തിന്റെ പുണ്യം പുലരട്ടെ!

മരിച്ചവർ തിരിച്ചുവരികയില്ല. ഇന്നല ത്തെ രാത്രി ഇനി പ്രത്യക്ഷപ്പെടില്ല.

വേലിയിറക്കത്തിൽ പൊയ്പോയ വെള്ളം ഇനി പൊങ്ങില്ല. അതു പോലെ, മനുഷ്യൻ വീണ്ടുമൊരിക്കൽ ഈ ശരീരത്തിൽ വന്നുപാർക്കില്ല. അതു കൊണ്ട് മരിച്ച ഭൂതകാലത്തിന്റെ ആരാധനയിൽനിന്നു ജീവിക്കുന്ന നിങ്ങളെ വർത്തമാനത്തിന്റെ ആരാധന യിലേക്കു മടങ്ങിവരാൻ ഞാൻ ക്ഷണിക്കട്ടെ. മണ്ണടിഞ്ഞ ഭൂതകാലത്തെ ചിന്തിച്ചു ചുടുവീർപ്പിട്ടിരിക്കാതെ ഇന്ന ത്തെ കർമ്മമണ്ഡലത്തിലേക്കു വരൂ. നഷ്ടപ്രായങ്ങളും തിരസ്കൃതങ്ങളുമായ പഴയ വഴികളെ കണ്ടുപിടിക്കുക എന്ന പാഴ്വേലയിൽ മുഴുകാതെ വിസ്തൃതവും സമീപസ്ഥവുമായ നൂതനപഥങ്ങളിലേ

കു വരു. ബുദ്ധിയുള്ളവർ ഇതു മനസ്സിലാക്കട്ടെ.

ശ്രദ്ധയുടെ ആ മഹത്തായ ആശയം വീണ്ടും നമ്മുടെയിടയിലേക്കു കൊണ്ടു വരേണ്ടിയിരിക്കുന്നു. ആത്മവിശ്വാസം വേണം, അതുണ്ടായാൽ നമ്മ നേരിടുന്ന എല്ലാ പ്രശ്നങ്ങളെയും നമുക്കുതന്നെ പരിഹരിക്കാൻ കഴിയും.

ഒരല്പംകൂടി പരിഷ്കാരമുള്ള ഭാഷ ഉപയോഗിക്കുന്നതുകൊണ്ട്, നിങ്ങൾ ഗ്രാമത്തിലെ മനുഷ്യനെക്കാൾ ഉതകൃഷ്ട നാണെന്നു ധരിച്ചു വശാകുന്നു. സർവ്വോപരി, ആദ്ധ്യാത്മികാഹങ്കാരം നിങ്ങളുടെ ഉള്ളിൽ പറ്റിക്കൂടിയിട്ടു ണ്ടെങ്കിൽ നിങ്ങൾ തുലഞ്ഞു. ചിന്തി

ക്കാവുന്നതിൽവെച്ച് ഏറ്റവും വലിയ ചങ്ങലയാണ് അത്.

കഠോപനിഷത്തിലെ ആ ഗംഭിരപദം ഞാൻ പലപ്പോഴും ഓർക്കും - ശ്രദ്ധ. ഈ ശ്രദ്ധയുടെ തത്ത്വം, അചഞ്ചലമായ വിശ്വാസത്തിന്റെ തത്ത്വം, പഠിപ്പിക്കുക എന്നതാണ് എന്റെ ജീവിതകൃത്യം. മനുഷ്യവർഗ്ഗത്തിന്റെ മാത്രമല്ല സകല മതങ്ങളുടെയും ശക്തി ഈ ശ്രദ്ധയിലാ ണിരിക്കുന്നത്. ഒന്നാമതായി നിങ്ങളിൽ വിശ്വാസമുണ്ടാവണം. ധനവാന്റെ വലുപ്പം കണ്ട് അവനിൽനിന്നു സാഹായം പ്രതീക്ഷിക്കേണ്ട. ഈ ലോകത്തിൽ എല്ലാ വൻകാര്യങ്ങളും സാധിച്ചിട്ടുള്ളതു പാവങ്ങളാണ്. സ്ഥിര നിഷ്ഠനായിരിക്കുക. നിഷ്കളങ്കനായിരി

ക്കുക. സർവ്വോപരി സ്വന്തം നട്ടെല്ല് മുട്ടെ നേരുള്ളവനായിരിക്കുക; നിങ്ങളുടെ ഭാവിഭാഗധേയത്തിൽ വിശ്വാസമർപ്പിക്കുക.

സകലതിനെയും പരിഹസിക്കുക, ഒന്നിനെപ്പറ്റിയും ഗൗരവമില്ലാതിരിക്കുക, ഈ മഹാവ്യാധി നമ്മുടെ ദേശീയ രക്തത്തിൽ കടന്നുകൂടിയിരിക്കുന്നു. അതിന് ഉടൻ ചികിത്സ ചെയ്യണം. അതു മാറ്റണം. ശക്തനായിരിക്കുക; ശ്രദ്ധാവാനായിരിക്കുക. മറ്റെല്ലാം സ്വയം വന്നുകൊള്ളും.

നിങ്ങൾ പണമില്ലാത്തവനാണെന്നും, സ്നേഹിതന്മാരില്ലാത്തവനാണെന്നും, വിചാരിക്കരുത്. പണം മനുഷ്യനെ

ഉണ്ടാക്കിയതായി ആരെങ്കിലും കേട്ടിട്ടുണ്ടോ? മനുഷ്യനാണു പണമുണ്ടാക്കുന്നത്. മനുഷ്യന്റെ ശക്തിയും ചൈതന്യവും ഉത്സാഹമുമാണ് ഈ ലോകത്തെത്തന്നെ സൃഷ്ടിച്ചിട്ടുള്ളത് - സർവ്വോപരി അവന്റെ ശ്രദ്ധ.

ഞാൻ ആവശ്യപ്പെടുന്നത്, മതഭ്രാന്തന്റെ വിശ്വാസതീക്ഷണതയും ഭൗതികവാദിയുടെ ദർശന വ്യപ്തിയും ഒരുമിച്ചാണ്. ആഴിപോലെ അഗാധവും അനന്താകാശം പോലെ വിശാലവുമായ ഹൃദയം - അതാണു നമുക്കു വേണ്ടത്.

അർത്ഥശൂന്യങ്ങളും അസംബന്ധപൂർണ്ണങ്ങളുമായ സംഗതികളെക്കുറിച്ചുള്ള ആ പഴയ വാദകോലാഹലങ്ങളൊക്കെ ദൂരെ

ക്കളയുക. ഈ കഴിഞ്ഞ അറുനൂറെഴുനൂറു കൊല്ലമായി നമുക്കു വന്നു കൊണ്ടിരിക്കുന്ന അധഃപതനത്തെപ്പറ്റി ആലോചിച്ചു നോക്കൂ! മുതിർന്ന മനുഷ്യർ, നൂറു നൂറാളുകള് കൊല്ലം കൊല്ലമായി തർക്കിക്കുകയായിരുന്നു. ഇടഞ്ഞു കൈകൊണ്ടു വേണോ വലത്തു കൈകൊണ്ടു വേണോ വെള്ളം കുടിക്കുക, മൂന്നു പ്രാവശ്യമോ നാലു പ്രാവശ്യമോ കൈകഴുകേണ്ടത്, അഞ്ചു പ്രാവശ്യമോ ആറു പ്രാവശ്യമോ കുലുക്കുഴിയേണ്ടത് എന്നെല്ലാം! ഇത്തമം നിർണ്ണായകങ്ങളായ ഗംഭീരപ്രശ്നങ്ങളെപ്പറ്റി ആലോചിച്ചു ജീവിതം മുഴുവൻ ചെലവാക്കുക! എന്നിട്ട് അവയെപറ്റി പണ്ഡിതോചിതങ്ങളായ തത്വജ്ഞാനങ്ങൾ എഴുതിവിടുക! ഇത്തരം മനുഷ്യരി

ൽനിന്ന് എന്തു പ്രതീക്ഷിക്കാനാണ്! നമ്മുടെ മതം അടുക്കളമതമായിത്തീരുന്നത് അപകടമാണ്. നമ്മിലധികം പേരുടെയും കാര്യമോർത്താൽ നാം വേദാന്തികളോ പൗരാണികന്മാരോ താന്ത്രികന്മാരോ ഒന്നുമല്ല; ശുദ്ധം മാറരുതെ നിലവിളിക്കാർ മാത്രമാണ്. നമ്മുടെ മതം അടുക്കളയിലാണ്. നമ്മുടെ ഈശ്വരൻ അടുപ്പു കലവും. എന്നെ തൊടരുത്. ഞാൻ വിശുദ്ധനാണ്. ഇതാണു മതം! ഇതിങ്ങനെ ഒരു നൂറ്റാണ്ടുകൂടി തുടർന്നു പോയാൽ നാമെല്ലാം ഒന്നൊഴിയാതെ ഭ്രാന്താശുപത്രിയിലെത്തും.

സ്വന്തം ആദർശത്തോട് അചഞ്ചലമായ ഭക്തി വേണം; താത്ക്കാലികമായൊരു

ഭക്തി പോരാ, സ്ഥിരവും ക്ഷമാപൂർണ്ണവുമായ ഭക്തി. മേഘം പൊഴിക്കുന്ന ജലമേ പാനം ചെയ്യൂ എന്ന നിർബന്ധ ബുദ്ധിയോടുകൂടി ഇടിമിന്നലിനിടയ്ക്കും ആകാശത്തേക്ക് ഉറ്റു നോക്കിക്കൊണ്ടിരിക്കുന്ന ചാതകപ്പക്ഷിയെപ്പോലെ നിഷ്ഠവേണം.

പുണ്യവാനായിരിക്കുവാനുള്ള സമരത്തിൽ മരിച്ചാൽ മരിക്കട്ടെ; ഒരായിരം തവണ മരണത്തെ സ്വാഗതം ചെയ്യുക. എന്നാലും ഭഗ്നാശനാവരുത്. ശുദ്ധമായ തേൻ കിട്ടുന്നില്ലെന്നുവെച്ച് ആരെങ്കിലും വിഷം കുടിക്കാറുണ്ടോ.

ഒരിക്കലും മതത്തെച്ചൊല്ലി കലഹിക്കരുത്. മതത്തെച്ചൊല്ലിയുള്ള കലഹ

ങ്ങളും വാഗ്വാദങ്ങളുമെല്ലാം അവിടെ ആദ്ധ്യാത്മികത്തിന്റെ കണികപോലും ഇല്ലെന്നതിന്റെ തെളിവാണ്. മതകലഹ ങ്ങൾ എപ്പോഴും തൊണ്ടിനു വേണ്ടി യാണ് (കഴമ്പിനുവേണ്ടിയല്ല). ശുദ്ധിയും ആദ്ധ്യാത്മികത്വവും പോയി, ആത്മാവു ശുഷ്കമാകുമ്പോഴാണു വഴക്കുകൾ ആരം ഭിക്കുക, അതിനു മുമ്പല്ല.

തത്ത്വങ്ങളും സിദ്ധാന്തങ്ങളും മാർഗ്ഗഭേദ ങ്ങളും ഒന്നും നോക്കേണ്ട; അമ്പലവും പള്ളിയും അവിടെക്കിടക്കട്ടെ. അതൊ ക്കെ താരതമ്യേന അഗണ്യം. ഓരോരു വനിലുമുള്ള അസ്തിത്വത്തിന്റെ സാര സംഗ്രഹം അദ്ധ്യാത്മികതയാണ്. അത് ഒരുവന് എത്ര കൂടുതൽ വികസിപ്പി ക്കാൻ കഴിയുന്നോ അത്രയും

ശക്തനാകുന്ന അവൻ. ആദ്യം അതു സമ്പാദിക്കുക. എന്നിട്ട് ആരെയും വിമർശിക്കാതിരിക്കുക. എല്ലാ സിദ്ധാന്തങ്ങളിലും എല്ലാ മതങ്ങളിലും കാണും നൻമകൾ. മതമെന്നു പറഞ്ഞാൽ കുറെ വാക്കുകളും പേരുകളുമോ സമ്പ്രദായ വിശേഷമോ അല്ലെന്നും ആദ്ധ്യാത്മികമായ സക്ഷാത്കാര മാണെന്നും സ്വന്തം ജീവിതംകൊണ്ടു കാണിച്ചു കൊടുക്കുക.

വിശ്വാസത്തിന് ഉറപ്പും ഉദ്ദേശത്തിനു ശുദ്ധിയുംമുണ്ടെങ്കിൽ വിജയം ലഭിക്കാതിരിക്കുകയില്ല. ഈ ഗുണങ്ങളാൽ ബദ്ധകക്ഷകരായ ഒരു ന്യൂനപക്ഷം മതി, അവർ സകല പ്രതിബന്ധങ്ങളെയും തത്തിത്തകർത്തു ജയം നേടും.

സത്യം, പരിശുദ്ധി, നിസ്സ്വാർത്ഥത - ഇവ ആർക്കുണ്ടോ അയാളെ കീഴപ്പെടുത്താന് ഈ പ്രപഞ്ചത്തിൽ ഒരു ശക്തിക്കും കഴിവില്ല. അയാൾക്കു ലോകത്തെ മുഴുവൻ ഒറ്റക്കു നേരിടാൻ സാധിക്കും.

ഉത്തിഷ്ഠത! ജാഗ്രത! പ്രാപ്യവരാൻ നിബോധത!

അല്ലയോ ഭാരതമേ, നിന്റെ സ്ത്രീത്വത്തിന്റെ മാതൃക സീതയും സാവിത്രിയും ദമയന്തിയുമാണെന്നതു മറക്കാതിരിക്കുക. നീ ആരാധിക്കുന്ന ഈശ്വരൻ തപസ്വികളിൽ മഹാതപസ്വിയും സർവ്വസ്വപരിത്യാഗിയുമായ ഉമാവതി ശങ്കരനാണെന്നുള്ളതു മറക്കാതിരിക്കുക. നിന്റെ വിവാഹവും നിന്റെ ധനവും നിന്റെ ജിവിതം തന്നെയും സ്വന്തം ഇന്ദ്രിയപ്രീതിക്കുവേണ്ടിയില്ല, നിന്റെ വ്യക്തിപരമായ സുഖത്തിനു വേണ്ടിയല്ല എന്നതു മറക്കാതിരിക്കുക. അംബയുടെ ബലീപീഠത്തിൽ, ഒരു ബലിയായിട്ടാണു നീ ജനിച്ചത് എന്നു മറക്കാതിരിക്കുക. നിന്റെ സാമൂഹ്യ (വർണ്ണാശ്രമ) വ്യവസ്ഥതന്നെ അനന്ത ജഗന്മാതൃത്വത്തിന്റെ മാതൃകയിലാ

ണെന്നു മറക്കാതിരിക്കുക. താണവർഗ്ഗങ്ങളെല്ലാം - അജ്ഞനും അധനനും, നിരക്ഷരനും ചെരുപ്പുകുത്തിയും തൂപ്പുകാരനുംവരെ നിന്റെ മാംസവും രക്തവുമാണെന്ന്, നിന്റെ സഹോദരരാണെന്ന്, മറക്കാതിരിക്കുക. അല്ലയോ ധീരാത്മാവേ, നിർഭയനായിരിക്കുക. ഞാനൊരു ഭാരതീയൻ, ഓരോ ഭാരതീയനും എന്റെ സഹോദരൻ എന്നു അഭിമാനപൂർവ്വം ഉദ്ഘോഷിക്കുക. പറയൂ: പാമര ഭാരതീയൻ, അന്തണ ഭാരതീയൻ, അന്ത്യജഭാരതീയൻ, എന്റെ സഹോദരൻ കൗപീനമാത്രധാരിയാണ നീയെന്നിരുന്നാലും സാഭിമാനം, ഉച്ചൈസ്തരം, പ്രഖ്യാപിക്കുക: ഭാരതീയൻ എന്റെ സഹോദരനാണ്, ഭാരതീയൻ എന്റെ പ്രാണനാണ്,

ഭാരതത്തിലെ ദേവനമാരും ദേവിമാരും എന്റെ ദൈവതമാണ്. ഭാരതീയ സമുദായം എന്റെ ശൈശവത്തിലെ കളിത്തൊട്ടിലും, യൗവനത്തിലെ നന്ദന വനവും, വാർദ്ധ്യക്യത്തിലെ പാവന സ്വർഗ്ഗവും വാരാണസിയുമാണ്. സോദര, പറയൂ: ഭാരതത്തിലെ മണ്ണ് എന്റെ പരമപാവനപദം. ഭാരതത്തിന്റെ നൻമ. ഇനി ഇങ്ങനെ ജപിച്ച് അഹോ രാത്രം പ്രാർത്ഥിക്കൂ: ഗൗരീപതേ, ജഗദംബീകേ, എനിക്കു പൗരുഷം തരേണമേ. അമ്മേ, ശക്തി പ്രദായിനി! എന്റെ ദൗർബല്യത്തെ ദൂരികരിക്കേ ണമേ, എന്റെ ആണത്തമില്ലായ്മയെ അകറ്റേണമേ; എന്നെ ഒരാണാക്കേ ണമേ.

അല്ലയോ ഭാരതമേ, നിന്റെ ഭയങ്കരമായ അപകടം ഇതാണ്; പടിഞ്ഞാറിനെ പകർത്തുക എന്ന ഭ്രാന്തി നിന്നെ വല്ലാതെ പിടികൂടിയിരിക്കുന്നു. ഇപ്പോൾ നല്ലതും ചീത്തയും നിശ്ചയിക്കുന്നതു യുക്തികൊണ്ടോ വിദ്വദ്വിധികൊണ്ടോ വിവേകംകൊണ്ടോ ശാസ്ത്ര പരാമർശം കൊണ്ടോ അല്ലെന്നായിരിക്കുന്നു. വെള്ളക്കാരൻ പുകഴ്ത്തുന്നതോ ഇഷ്ടപ്പെടുന്നതോ ആയ ആശയങ്ങളും ആചാരങ്ങളുമൊക്കെ നന്ന്. അവർക്കു മനസ്സിനു പിടിക്കാത്തതും അവർ അധിക്ഷേപിക്കുന്നതുമൊക്കെ ചീത്ത! കഷ്ടം! ഇതിനെക്കാൾ പ്രകടമായൊരു വിഡ്ഢിത്തമുണ്ടോ?

ഉദ്ദേശവും പ്രയോജനവും നോക്കിയാൽ നമ്മുടെ സ്ഥാപനങ്ങളെയും വ്യവസ്ഥ കളെയുംകാൾ മെച്ചപ്പെട്ടവ ലോകത്തെ ങ്ങും കാണാനില്ലെന്നുള്ളത് എപ്പോഴും ഓർത്തുകൊള്ളുക. ലോകത്തുള്ള എല്ലാ രാജ്യങ്ങളിലും ഞാൻ ജാതിഭേദം കണ്ടിട്ടുണ്ട്. പക്ഷേ, ഇത്ര മഹനീയമായ ലക്ഷ്യവും ഘടനയുമുള്ള ഒരു ജാതി വ്യവസ്ഥ മറ്റെങ്ങും കണ്ടിട്ടില്ല. ജാതി അനിവാര്യമാണെന്നു വന്നാൽ ധനത്തെ അടിസ്ഥാനമാക്കിയുള്ള ജാതിക്രമ ത്തെക്കാൾ മനഃശുദ്ധി, സംസ്കാരം, ആത്മത്യാഗം എന്നിവയെ പുരസ്കരി ച്ചുള്ള ഒരു ജാതിയാകട്ടെ എന്നു ഞാൻ പറയും. അതുകൊണ്ടു വെറുതെ കുറ്റം പറയാതിരിക്കുക. ചുണ്ടു പൂട്ടുക, എന്നിട്ട് ഹൃദയം തുറക്കുക. ഈ ലോകത്തിന്റെ

ഭാരം മുഴുവൻ എന്റെ ചുമലിലാണ് എന്നു വിചാരിച്ചുകൊണ്ടു നിങ്ങളിലോരോരുത്തനും ഈ നാടിന്റെയും ലോകത്തിന്റെ ഒട്ടാകെയും വിമുക്തി ക്കുവേണ്ടി പ്രയത്നിക്കുക. വേദാന്തത്തിന്റെ വെളിച്ചവും ജീവനും ഓരോ വീട്ടു വാതിൽക്കലും എത്തിക്കുക; ഓരോ മനുഷ്യനിലും മങ്ങിക്കിടക്കുന്ന ഈശ്വര ചൈതന്യത്തെ ഉണർത്തുക. ജയത്തിന്റെ അളവ് എത്രയെങ്കിലുമാകട്ടെ ഒരു നല്ലകാര്യത്തിനുവേണ്ടി ജീവിച്ചു പ്രവർത്തിച്ചുമരിച്ചു എന്നു നിങ്ങൾക്കു തീർച്ചയായും ആശ്വസിക്കാം. ഈ കാര്യത്തിന്റെ (ആത്മാവിലാണ് അഭയപ്രതിഷ്ഠയും ആനന്ദാനുഭൂതിയും എന്ന ആശയം പ്രചരിപ്പിക്കുന്നതിന്റെ) വിജയത്തിലാണു മനുഷ്യവർഗ്ഗത്തിന്റെ ഇന്ന

ത്തെയും നാളത്തെയും നടപ്പിലാക്കിയാലും വേണ്ടില്ല.

രാഷ്ട്രീയവും സമഷ്ടിവാദപരവുമായ ആശയങ്ങൾകൊണ്ടു ഭാരതത്തെ അറാടിക്കുന്നതിനു മുമ്പ് ആദ്യമായി ആദ്ധ്യാത്മികാശയങ്ങൾകൊണ്ട് ആറാടിക്കണം. നമ്മുടെ ഉപനിഷത്തുകളിലും നമ്മുടെ വേദങ്ങളിലും നമ്മുടെ പുരാണങ്ങളിലും ഒളിഞ്ഞുകിടക്കുന്ന ആ അത്യദ്ഭുത സത്യങ്ങളെ പുറത്തുകൊണ്ടു വരുക എന്നതാണു നമ്മുടെ പ്രഥമ കർത്തവ്യം. അവയെ ആ പുസ്തകങ്ങളിൽ നിന്നു മാത്രമല്ല സന്ന്യാസിമഠങ്ങളിൽനിന്നും കാന്താരാന്തരങ്ങളിൽ നിന്നും പുറത്തുകൊണ്ടുവരണം. അവ സംഗ്രഹിച്ചുവെച്ചിട്ടുള്ള അനുഗ്രഹീത

ജനസമൂഹത്തിൽ നിന്നും അവയെ പുറത്തെടുക്കണം. എന്നിട്ട് അവയെ ഈ നാട്ടുനീളെ പ്രക്ഷേപണം ചെയ്യണം, എമ്പാടും പരത്തണം. അങ്ങനെ ഈ സത്യങ്ങൾ തീപോലെ നാടാകെ പടർന്നു പിടിക്കണം; ഹിമാലയം മുതൽ കന്യാകുമാരിവരെയും സിന്ധു മുതൽ ബ്രഹ്മപുത്ര വരെയും പരക്കണം.

ഭാരതം മരിക്കയോ? എന്നാൽ ഈ ലോകത്തിലുള്ള ആദ്ധ്യാത്മികതയെല്ലാം അവസാനിക്കും; ധർമ്മസംശദ്ധി അസ്ത മിക്കും; മതത്തിന്റെ നേർക്കുള്ള മധുരോദാരമായ സഹാനുഭൂതിയെല്ലാം അന്തർദ്ധാനം ചെയ്യും. ആദർശ നിഷ്ഠയെല്ലാം അറ്റുപോകും. പകരം കാമത്തിന്റെയും ഭോഗത്തിന്റെയും

മൂർത്തിദ്വയം ദേവീദേവഭാവത്തിൽ സ്ഥാനം പിടിക്കും. പണമാകും പുരോഹിതൻ; കാപട്യവും ബലവും മാത്സര്യവുമാകും പൂജാവിധാനങ്ങൾ; മനുഷ്യാത്മാവ് അതിന്റെ ബലിയും. അത്തരം ഒരവസ്ഥ ഒരിക്കലും വരാൻ പാടില്ല. പ്രവർത്തിക്കാനുള്ള കഴിവിനെക്കാൾ വളരെയേറെ വലുതാണ് സഹനശക്തി. വെറുക്കാനുള്ള കഴിവിനെക്കാൾ എത്രയോ മഹത്ത്വമേറിയതാണ സ്നേഹിക്കാനുള്ള കഴിവ്.

ഓരോ ജീവനിലും ദിവ്യത്വം നിലീനമായിരിക്കുന്നു. ഈ അന്തർലീനമായ ദിവ്യത്വത്തെ പ്രകാശിപ്പിക്കുന്നതത്രേ ലക്ഷ്യം. ബാഹ്യവും ആഭ്യന്തരവുമായ പ്രകൃതിയെ നിയന്ത്രിക്കുന്നതു മാർഗ്ഗവും.

ഇതു കർമ്മ-ഭക്തി-യോഗ-ജ്ഞാനങ്ങളിൽ ഒന്നോ ഒന്നിലധികമോ എല്ലാമോ വഴിയായി ചെയ്യുക; സ്വതന്ത്രനാവുക! ഇതത്രേ മത സർവ്വസ്വം. ശാസ്ത്ര സിദ്ധാന്തങ്ങളോ പൂജാവിധികളോ ഗ്രന്ഥങ്ങളോ ക്ഷേത്രങ്ങളോ പ്രതീകങ്ങളോ എല്ലാം ഉപാംഗങ്ങൾ മാത്രം.

# ഗീതാസൂക്തങ്ങൾ

## (ഗദ്യപരിഭാഷ)

കണ്ണുകൾ മങ്ങിക്കൊള്ളട്ടെ; ഹൃദയം തളരട്ടെ, സൗഹൃദം പരിഭൂതവും പ്രേമം വഞ്ചിതവും ആയിക്കൊള്ളട്ടെ. നിയതി അതിന്റെ ഭയശതത്തെ അയയ്ക്കട്ടെ. കൂരിരുട്ടു വഴി തടഞ്ഞുകൊള്ളട്ടെ. പ്രകൃതി ആകെക്കൂടി നിന്നെത്തകർത്തു തള്ളാന് ഭ്രുകുടി കുടിലമാക്കി കൊള്ളട്ടെ, എന്നാലും എന്റെ ആത്മാവേ, നീ ദിവ്യമാണെന്നറിഞ്ഞാലും. മുന്നോട്ടു മുന്നോട്ടണി നടക്കു; ഇടവും വലവുമില്ല, ലക്ഷ്യത്തിലേക്കു നേരെ.

ആർക്കുണ്ട് വിപത്തിനെ സ്നേഹിക്കു വാൻ ധൈര്യം? മൃത്യുവിന്റെ മൂർത്തിയെ കെട്ടിപ്പുണരുവാനും സംഹാര നടനത്തിനു സഹനടനം ചെയ്‌വാനു മുള്ള ധൈര്യം? അവന്റെയടുത്താണ് അമ്മ എത്തുന്നത്.

മാർത്താണ്ഡമണ്ഡലം കൊണ്ടൽ കൊണ്ടു തെല്ലു മറഞ്ഞിരിക്കാം, കൊണ്ടലും ഇരുണ്ടതു തന്നെയായി രിക്കാം. എങ്കിലും, തെല്ലിട ഇടറാതെ പിടിച്ചു നിൽക്കൂ. വീരഹൃദയമേ! നിന്നക്കു നിശ്ചയമായും വിജയം വന്നുചേരും.

പിന്നാലെ വേനലില്ലാത്ത ഒരു മഞ്ഞു കാലവുമില്ല. ഇന്നത്തെ തിരക്കുഴി

പിന്നത്തെ തിരയുടെ ചൂഡാലങ്കാരമാണ്; ഇവ അന്യോന്യം ഉന്തിത്തള്ളുകയാണ്. വെളിച്ചത്തിലേക്കും ഇരുട്ടിലേക്കും. അതുകൊണ്ട് പതർച്ചയരുത്. കുസലരുത്.

ധീരനായിരിക്കുക. സത്യത്തെ നേരിടുക, സത്യമായിത്തീരുക, സ്വപ്ന ദർശനം നിർത്തുക. വയ്യെങ്കിലോ, ഉൺമയേറിയ കിനാവുകൾ - നിത്യ പ്രേമവും നിഷ്കാമ സേവനവുമെന്ന സ്വപ്നങ്ങൾ മാത്രം കാണുക.

വിലങ്ങുകൾ തട്ടിയെറിയൂ! മിന്നുന്ന പൊന്നും കാരിരുമ്പും കെട്ടിയിടുന്ന കെട്ടുകൾതന്നെയാണ്. രാഗവും ദ്വേഷവും, നൻമയും തിൻമയും, ദ്വന്ദ്വവൃന്ദ

ങ്ങളെല്ലാം ബന്ധനങ്ങള്. താലോലി ച്ചാലും ചാട്ടകൊണ്ടടിച്ചാലും അടിമ അടിമതന്നെ, അസ്വതന്ത്രൻ! കനകച്ച ങ്ങലയ്ക്കും കരുത്തു കുറവല്ല.

സർവ്വഭൂതങ്ങൾക്കും ഞാൻ അഭയം കൊടുക്കുന്നു, സർവ്വർക്കും ശാന്തി ഭവിക്കട്ടെ, എന്നു പറയുക.

കാമവും കീർത്തിയും ലോഭവും വാഴുന്നി ടത്ത് ഒരിക്കലും സത്യം വരികയില്ല.

വ്യർത്ഥമായ ജ്ഞാനാവലംബനം വിട്ടുകളയുക. നിങ്ങളുടെ പ്രാർത്ഥനയും നൈവേദ്യവും കരുത്തും കൈവിടുക. നിഷ്കാരണമായ പ്രേമമാണ് ഒരേ ഒരവലംബനം. അഹോ ഇയ്യാംപാറ്റകൾ

അഗ്നിയെ ആലിംഗനം ചെയ്തുകൊണ്ട് അതാണു പഠിപ്പിക്കുന്നത്. പൂജോപചാരവും ജ്ഞാനവും ദർശനഭേദങ്ങളും ത്യാഗവും പരിഗ്രഹവും എല്ലാം നിങ്ങളുടെ മാനസിക വ്യാമോഹങ്ങൾമാത്രം. പ്രേമം, പ്രേമം - അതു മാത്രമാണുള്ളത്, അതാണ് ഒരേ ഒരു നിധി.

# പാഠക്കുറിപ്പുകൾ

ഹിന്ദുമതത്തിലെ മൂന്നു തത്ത്വങ്ങൾ ഈശ്വരനിലും വേദങ്ങൾ വെളിപാടെന്നതിലും കർമ്മപുനർജന്മങ്ങളിലുമുള്ള വിശ്വാസമാണ്.

വേദങ്ങൾ സൂക്ഷമായി പഠിച്ചാൽ ഒരു സമയന്വയമതമാണതെന്നു കാണാം.

ഹിന്ദുമതവും മറ്റു മതങ്ങളും തമ്മിലുള്ള ഒരു വ്യതാസം ഇതാണ്. ഹിന്ദുമതത്തിൽ നാം സത്യത്തിൽനിന്നു സത്യത്തിലേക്കു - താഴ്ന്ന സത്യത്തിൽനിന്ന് ഉയർന്ന സത്യത്തിലേക്ക് - ആണു നീങ്ങിക്കൊണ്ടിരിക്കുന്നത്. അല്ലാതെ

ഒരിക്കലും അസത്യത്തിൽ നിന്ന സത്യത്തിലേക്കല്ല.

പരിണാമത്തിന്റെ കണ്ണാടിയിൽക്കൂടി വേണം വേദങ്ങൾ പഠിക്കുവാൻ. ഐക്യത്തിൽ പൂർണ്ണതയടയുംവരെയുള്ള മതബോധത്തിന്റെ പുരോഗമന ചരിത്രം മുഴുവനും അതിലടങ്ങിയിട്ടുണ്ട്.

വേദങ്ങൾ അനാദിയാണ്, നിത്യം. അതിന്റെ അർത്ഥം ചിലർ തെറ്റിദ്ധരിച്ചിട്ടുള്ളതുപോലെ വേദങ്ങളിലെ വാക്കുകൾ അനുശാസിച്ചിട്ടുള്ള ആദ്ധ്യാത്മികനിയമങ്ങൾ നിത്യമാണെന്നാണ്. ഒരിക്കലും മാറ്റമേശാത്ത ഈ നിത്യനിയമങ്ങൾ പല

കാലങ്ങളിലായി മഹാത്മാക്കൾ അഥവാ ചിലതെല്ലാം വിസ്മൃതങ്ങളായിട്ടുണ്ടെങ്കിലും മറ്റുള്ളവ സംരക്ഷിക്കപ്പെട്ടിട്ടുണ്ട്.

ഏതാനും പേർ പല ദൂരങ്ങളിലും പല വീക്ഷണകോണങ്ങളിലും നിന്നു സമുദ്രത്തെ വീക്ഷിക്കുകയാണെങ്കിൽ ഓരോരുത്തനും കാണുന്നത് അവനവന്റെ നിലപാടനുസരിച്ചുള്ള ഭാഗമാണ്. താൻ കാണുന്നതാണു ശരിയായ സമുദ്രമെന്ന് ഓരോരുത്തനും പറയുമെങ്കിലും എല്ലാവരും പറയുന്നതു ശരിയാണ്; കാരണം എല്ലാവരും കാണുന്നത് വിസ്തൃതമായ ഒരേ ഒരു പരപ്പിന്റെ ഭാഗങ്ങൾ തന്നെയാണ്. അതുപോലെ മതശാസ്ത്രങ്ങളിൽ

വിവിധങ്ങളും വിരുദ്ധങ്ങളുമായ പല വചനങ്ങളും ഉള്ളതായി തോന്നുമെങ്കിലും അവയെല്ലാം പറയുന്നതു സത്യംതന്നെയാണ്. എന്തെന്നാൽ അവയെല്ലാം ആ ഏകമായ അനന്തസത്യത്തിന്റെ വിവരണങ്ങൾതന്നെയാണ്.

ഒരാൾ ആദ്യമായി ഒരു മരീചിക കാണുമ്പോൾ അതു സത്യമാണെന്നു തെറ്റിദ്ധരിക്കുന്നു. ദാഹം ശമിപ്പിക്കാനുള്ള ശ്രമം വിഫലമാകുമ്പോഴാണതൊരു മരീചികയാണെന്നു മനസ്സിലാക്കുന്നത്. എന്നാൽ പിന്നീട് അത്തരം ഒരു പ്രതിഭാസം കാണുമ്പോഴെല്ലാം അതെത്രതന്നെ സത്യമായി തോന്നിയാലും അതൊരു

മരീചികയാണു കാണുന്നതെന്ന ബോധം എപ്പോഴും സ്വയം വന്നു ചേരും. അതുപോലെ തന്നെയാണ് ഈ മായാലോകം ഒരു ജീവന്മുക്തന് (ഈ ജീവിതത്തിൽ മുക്തി വന്നവന്). ചില വൈദികരഹസ്യങ്ങൾ ചില കുടുംബങ്ങൾക്കുമാത്രമേ നിശ്ചയമുണ്ടായിരുന്നുള്ളു. സ്വാഭാവികമായിത്തന്നെ ചില കുടുംബങ്ങൾക്കു സിദ്ധികളുണ്ടല്ലോ. അതുകൊണ്ട്, അത്തരം കുടുംബങ്ങൾ നാമാവശേഷമായതോടെ ആ രഹസ്യങ്ങളും നാമാവശേഷമായി.

വൈദികമായ ശരീരഘടനാശാസ്ത്രം ആയുർവ്വേദത്തിന്റേതിൽനിന്ന് ഒട്ടും താഴെയായിരുന്നില്ല. അവയവങ്ങളുടെ

ഓരോ ഭാഗത്തിനും വെവ്വേറെ പേരു കളുണ്ടായിരുന്നു; എന്തെന്നാൽ യാഗ ത്തിനുവേണ്ടി അവർക്കു മൃഗങ്ങളെ വെട്ടിമുറിക്കേണ്ടിയിരുന്നു. കടൽ നിറയെ കപ്പലുകളുള്ളതായിട്ടാണു വർണ്ണിച്ചിരിക്കുന്നത്. പിന്നീടാണു കടൽ യാത്ര നിരോധിക്കപ്പെട്ടത്. കടൽ യാത്ര ചെയ്താൽ തന്മൂലം ആളുകൾ ബൗദ്ധൻമാരാകുമെന്നുള്ള ഭയമായിരുന്നു അതിനു കാരണം.

പുതുതായി രൂപംകൊണ്ട ക്ഷത്രിയ രുടെ വൈദികപുരോഹിതതന്ത്രത്തോ ടുമുള്ള ഒരു വെല്ലുവിളിയായിരുന്നു ബുദ്ധമതം.